നെഹ്റു ബാലപുസ്തകാലയം

# സ്വരാജ്യത്തിന്റെ കഥ

(രണ്ടാം ഭാഗം)

സുമംഗൽ പ്രകാശ്

വിവർത്തനം :
വി. ഡി. കൃഷ്ണൻ നമ്പ്യാർ

ചിത്രങ്ങൾ :
പി. ഖേമരാജ്



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# വന്ദേമാതരം

ബനാറസ്സിലെ തെരുവുകളിൽ ജനങ്ങൾ കൂട്ടം കൂട്ടമായി എത്തി കൊണ്ടിരുന്നു. 'ഗാന്ധിജി കീ ജയ്' 'വന്ദേമാതരം' എന്നീ മുദ്രാ വാക്യങ്ങൾ മുഴക്കിക്കൊണ്ട് ഒരു വലിയ ജാഥ കടന്നുപോവുകയാ യിരുന്നു. ജനങ്ങളുടെ ആവേശത്തിന്ന് അതിരില്ല. 1919-ലെ ജാലിയൻവാലാബാഗ് കൂട്ടക്കൊലയെയും പഞ്ചാബ് സംഭവങ്ങ ളെയുംപററിയുള്ള ഞെട്ടിപ്പിക്കുന്ന വിവരങ്ങൾ ഒന്നൊന്നര വർഷ ത്തിനു ശേഷമാണ് ജനങ്ങളുടെ ഇടയിൽ പരന്നത്. തന്മൂലം ജന ത വല്ലാതെ ക്ഷോഭംകൊണ്ടിരുന്നു. ആയിരക്കണക്കിനു കണ്ഠങ്ങ ളിൽനിന്നു പുറപ്പെട്ട ആ മുദ്രാവാക്യങ്ങൾ ആകാശത്തെ വിറപ്പിച്ചു. പെട്ടെന്നു പോലീസ് അവരുടെ മേൽ ചാടിവീണു. അറസ്റ്റ് തുട ങ്ങി. ആ കൂട്ടത്തിൽ പതിമൂന്നു-പതിനാലു വയസ്സു പ്രായമുള്ള ഒരു ബാലനും ഉണ്ടായിരുന്നു. അവൻ വളരെ ആവേശത്തോടെ 'വന്ദേമാതരം' എന്നു വിളിച്ചുകൊണ്ടിരുന്നു. പോലീസ് അവ നെയും പിടികൂടി.

1921-ൽ ഗാന്ധിജിയുടെ നേതൃത്വത്തിൽ നിസ്സഹകരണപ്ര സ്ഥാനം ശക്തിപ്രാപിച്ചുകൊണ്ടിരുന്നപ്പോഴത്തെ സംഭവമാണിത്.

മുകളിൽ വിവരിച്ച സംഭവത്തിലെ ബാലന്റെ പേരു് ചന്ദ്ര ശേഖർ എന്നായിരുന്നു.

മജിസ്ട്രേട്ടിന്റെ മുമ്പിൽ അവനെ ഹാജരാക്കി പേരു ചോ ദിച്ചപ്പോൾ അവൻ അഭിമാനത്തോടെ തലയുയർത്തി പറഞ്ഞു: ''ആസാദ്'' (സ്വതന്ത്രൻ) അവനെ ചാട്ടകൊണ്ടടിക്കാൻ വിധിച്ചു.

ജയിലിൽവച്ചു അവനെ നഗ്നനാക്കിയിട്ടു ചാട്ടയടി തുടങ്ങി. ആദ്യത്തെ അടി ഏററപ്പോൾതന്നെ അവൻ വേദനകൊണ്ടു പുള ഞ്ഞു. എന്നിട്ടും അവൻ ഉറക്കെ വിളിച്ചു: ''വന്ദേമാതരം!''

അടിക്കുമേൽ അടി വീണുകൊണ്ടിരുന്നു. ഓരോ അടിക്കു ശേ ഷവും ആ ബാലൻ കൂടുതൽ ശക്തിയോടെ ''വന്ദേമാതരം'' എന്നു വിളിച്ചു., ഒടുവിൽ അടിയേററു അവൻ ബോധംകെട്ടു വീണു.

അന്നത്തെ ചാട്ടയടി സത്യത്തിൽ ആ ബാലനെ സ്വതന്ത്രനാ ക്കിത്തീർത്തു. അന്നുതൊട്ടു എത്ര വലിയ കഷ്ടപ്പാടും അവൻ പേടി ക്കാതായി.

ഈ വീരബാലനാണ് പില്ക്കാലത്തു ചന്ദ്രശേഖർ ആസാദ് എന്ന പേരിൽ പ്രസിദ്ധനായത്. അദ്ദേഹത്തിന്റെ വീരത്വത്തെ പ്പററി പുറകെ പറയാം.

സ്വരാജ്യത്തിന്റെ കഥയുടെ ഒന്നാം ഭാഗത്തിൽ 1905-ലെ ബംഗാൾ വിഭജനത്തിനുശേഷം രാജ്യത്തു ശക്തിയായ ഉണർവ്വു ഉ ണ്ടായ കാര്യം പറഞ്ഞുകഴിഞ്ഞു. ബ്രിട്ടീഷ്സർക്കാരിനെ പിന്താ

ങ്ങുന്ന നേതാക്കന്മാരുടെ ശക്തി കുറഞ്ഞുവന്നു. വിപ്ലവകാരികളുടെ രഹസ്യപ്രവർത്തനങ്ങൾ വർദ്ധിച്ചു. ക്രൂരമായ ചെയ്തികൾകൊണ്ടു കുപ്രസിദ്ധരായ ഇംഗ്ലീഷ് ഓഫീസർമാരെ അവർ തിരഞ്ഞു പിടിച്ചു വധിച്ചുകൊണ്ടിരുന്നു. അങ്ങേവശത്ത് ലോകമാന്യതിലകൻ, ലാലാ ലജപത്റായി, വിപിൻചന്ദ്രപാൽ തുടങ്ങിയ നേതാക്കന്മാരുടെ സ്വാധീനം രാജ്യത്തു വർദ്ധിച്ചുവന്നു. ഇംഗ്ലീഷ്സർക്കാരിനെതിരെ പോരാടാൻ അവർ ജനങ്ങളെ പരസ്യമായി പ്രേരിപ്പിച്ചു. സർക്കാർ ഇതു കണ്ടു പരിഭ്രമിച്ചു. അവർ അടിച്ചമർത്തൽനയം ആരംഭിച്ചു. വലിയ വലിയ നേതാക്കന്മാരെ തിരഞ്ഞുപിടിച്ചു ജയിലിലടച്ചു.

ഇതുനിമിത്തം ജനങ്ങളുടെ അതൃപ്തി കൂടിവന്നു. ഒടുവിൽ സർക്കാരിനു തല കുനിക്കേണ്ടിവന്നു. ബംഗാൾ വിഭജനം റദ്ദാക്കി. ജനങ്ങൾ വിജയിച്ചു.

കുറെ നാൾ കഴിഞ്ഞു. 1914-ൽ യൂറോപ്പിൽ ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ഇതു നാലു വർഷം നീണ്ടുനിന്നു. യുദ്ധച്ചെലവുകൾക്കായി ഭാരതത്തിലെ ധനം മുഴുവൻ ഇംഗ്ലണ്ടിലേക്കു നീങ്ങിത്തുടങ്ങി, യുദ്ധത്തിനുവേണ്ടി ഇവിടുത്തെ ധനികരുടെയും ദരിദ്രരുടെയും പക്കൽനിന്നു വലിയ വലിയ തുകകൾ ഈടാക്കി. വിലക്കയററം പെട്ടെന്നു പടർന്നുപിടിച്ചു. ആഹാരസാധനങ്ങളുടെ വില മൂന്നുനാലിരട്ടി കൂടി.

യൂറോപ്പിൽ യുദ്ധം ആരംഭിച്ചപ്പോൾ ഭാരതത്തിലെ വിപ്ലവകാരികൾ ആ സന്ദർഭം പ്രയോജനപ്പെടുത്താനാഗ്രഹിച്ചു. ലാലാ ഹർദയാൽ, രാജാ മഹേന്ദ്രപ്രതാപ്സിംഹ്, ഓബേദുല്ലാ തുടങ്ങിയ വിപ്ലവകാരികൾ അപ്പോൾ ഭാരതത്തിനു പുറത്തായിരുന്നു. അവർ ജർമ്മനിയുമായി ചേർന്നു ഭാരതത്തിലേക്കു രഹസ്യമായി ആയുധങ്ങൾ അയക്കാൻ തയ്യാറെടുത്തു. അമേരിക്കയിലും അവിടെ താമസിക്കുന്ന പഞ്ചാബികൾ 'വിപ്ലവപാർട്ടി' രൂപീകരിച്ചു കഴിഞ്ഞിരുന്നു. വിദേശങ്ങളിൽ താമസിക്കുന്ന സർവ്വഭാരതീയരെയും രഹസ്യമായി വിപ്ലവസംഘത്തിൽ ചേർത്തുതുടങ്ങി. ആയുധങ്ങൾ വിലയ്ക്കു വാങ്ങാനും അവിടെ സംഭാവനകൾ ശേഖരിച്ചുതുടങ്ങി. ബംഗാളിലെയും പഞ്ചാബിലെയും വിപ്ലവകാരികൾക്കു ആയുധങ്ങൾ എത്തിച്ചുകൊടുത്തു ഭാരതീയവിപ്ലവകാരികൾ 1915 ഫെബ്രുവരിയിൽ ഭാരതത്തിൽ വെള്ളക്കാർക്കെതിരായി വിപ്ലവം തുടങ്ങുവാൻ എല്ലാ ഒരുക്കങ്ങളും നടത്തിക്കഴിഞ്ഞിരുന്നു. റാസബിഹാരി ബോസും ജതിൻ മുക്കർജിയുമായിരുന്നു അവരുടെ നേതാക്കന്മാർ. യൂറോപ്പിലെ യുദ്ധത്തിലേക്കു ഭാരതീയസേനയെ തുടച്ചയായി അയച്ചുകൊടുത്തിരുന്നതുകൊണ്ടു ഇവിടെ സൈന്യം വളരെ കുറഞ്ഞു. വെള്ളക്കാരുടെ സംഖ്യയും തീരെ കുറവായിരുന്നു.

വിപ്ലവം നടത്താൻ ഇതിലും പററിയ അവസരം കിട്ടില്ല. പക്ഷെ നിശ്ചിതദിവസത്തിനു മുമ്പുതന്നെ സർക്കാരിനു ഈ ഗൂഢാലോചനയെപ്പററി അറിവു കിട്ടി. വിപ്ലവകാരികളെ ഊർജിതമായി അറസ്റ്റുചെയ്യുതുടങ്ങി. പഞ്ചാബു മുതൽ ബംഗാൾവരെ കുററം ചെയ്തവരും അല്ലാത്തവരുമായി അനേകം പേരുടെ മേൽ പല വിധത്തിലുള്ള കുററം ചുമത്തി. വിപ്ലവം പരാജയപ്പെടുകയും വിപ്ലവകാരികളുടെ നേതാവു് ജതിൻ മുക്കർജി പൊരുതി മരിക്കുകയും ചെയ്തു. രാസബിഹാരിബോസു് പിടികൊടുക്കാതെ ജപ്പാനിലേക്കു ഒളിച്ചോടി.

പക്ഷേ സർക്കാരിൻെറ ബലപ്രയോഗം വർദ്ധിച്ചതോടൊപ്പം ജനങ്ങളുടെ കോപവും ആളിക്കത്തി.

യുദ്ധം ആരംഭിച്ചപ്പോഴേക്കു ബാലഗംഗാധരതിലകൻ തൻെറ ശിക്ഷ പൂർത്തിയാക്കി ജയിലിൽനിന്നും പുറത്തുവന്നു. അദ്ദേഹം വളരെ ജനസമ്മതനായിരുന്നതുകൊണ്ടു ആളുകൾ ബഹുമാനപൂർവ്വം അദ്ദേഹത്തിന്നു് 'ലോകമാന്യൻ' എന്നു ബിരുദം നൽകി. 1916-ൽ ലഖ്നൗവ്വിൽ കോൺഗ്രസ്സു് സമ്മേളിച്ചപ്പോൾ മിതവാദികളുടെ അടവുകളൊന്നും ഫലിച്ചില്ല. കോൺഗ്രസ്സിൽ വീണ്ടും രാഷ്ട്രവാദികൾ അധികാരത്തിലെത്തി. ഈ സമ്മേളനത്തിൽവച്ചു ഭാരതത്തിലെ ഹിന്ദു-മുസ്ലീം നേതാക്കന്മാർ ചേന്നു് ബ്രിട്ടീഷ്സർക്കാരിൻെറമുമ്പിൽ ഭാരതത്തിൽ ഭാരതീയർതന്നെ ഭരണം നടത്തുവാനുള്ള ഒരു പദ്ധതി അവതരിപ്പിച്ചു. യുദ്ധം അവസാനിക്കുമ്പോൾ ഭാരതീയരെ ഭരണം ഏല്പിക്കാമെന്നു വാക്കു കൊടുത്താൽ ഭാരതീയർ യുദ്ധത്തിൽ ഇംഗ്ലീഷുകാരെ സഹായിക്കാൻ ഒരുക്കമാണെന്നു അവരെ ധരിപ്പിച്ചു.

ഇതിനിടയ്ക്കു ഒരു പുതിയ കാര്യം ഉണ്ടായി. ഭാര



ലോകമാന്യ
ബാലഗംഗാധര തിലകൻ

ത്തിൽ വളരെ വിദ്യാസമ്പന്നയും വയോവൃദ്ധയുമായ ഒരു ഐയർലണ്ടുകാരി ആനി ബസൻറ് താമസിച്ചിരുന്നു. ഭാരതത്തോട് അവർക്ക് വളരെ സ്നേഹമായിരുന്നു. ഇവിടുത്തെ മതത്തിനോട് അവർക്ക് വലിയ ആദരവുണ്ടായിരുന്നു. ഇനി ഭാരതത്തിൽ ഭാരതീയർതന്നെ ഭരിക്കണം എന്നു ആവശ്യപ്പെടാൻ അവർ 'ഹോം റൂൾ ലീഗ്' എന്നൊരു സംഘടന ഉണ്ടാക്കി പ്രചരണാർത്ഥം ഭാരതം മുഴുവൻ യാത്ര ചെയ്തു. ഈ പേരിലൊരു സംഘടന ലോകമാന്യതിലകനും സ്ഥാപിച്ചു. ഒരു വിദേശമഹിളയുടെ ഈ പ്രചരണംകൊണ്ടു രാഷ്ട്രവാദികൾക്കു ഉത്സാഹം വർദ്ധിച്ചു. യൂറോപ്പിൽ യുദ്ധം തുടങ്ങി മൂന്നു വർഷ

ആനി ബസൻറ്



മായപ്പോഠം, 1917-ൽ വെള്ളക്കാർക്ക് പരാജയത്തിനു പുറകെ പരാജയം പററിക്കൊണ്ടിരുന്നപ്പോഠം, ഇവിടെ സ്വരാജ്യത്തിൻെറ ആഹ്വാനം ശക്തിപ്പെട്ടു. സർക്കാർ ആനിബെസൻറിൻെറയും ലോകമാന്യതിലകൻെറയും വർദ്ധിച്ചുവന്ന സ്വാധീനം തടയാൻ വിവിധ മാർഗ്ഗങ്ങഠം അവലംബിച്ചു. പക്ഷേ അതിൻെറ ഫലം നേരെ വിപരീതമായിരുന്നു.

അവസാനം ബ്രിട്ടീഷ്സർക്കാർ പരിഭ്രമിച്ചു. 1917 ആഗസ്റ്റിൽ ഭരണത്തിൽ ഭാരതീയർക്കുകൂടി അല്പം പങ്കു നൽകാമെന്ന തങ്ങളുടെ തീരുമാനം അവർ പ്രഖ്യാപിച്ചു. ഈ പ്രഖ്യാപനം രാഷ്ട്രവാദികഠംക്കു തൃപ്തികരമായിരുന്നില്ലെങ്കിലും അവരുടെ എതിർപ്പ് അൽപ്പം കുറഞ്ഞു.

1918-ൽ യുദ്ധം അവസാനിച്ചു. ബ്രിട്ടീഷുകാർ ജയിച്ചു. എന്നാൽ അവർ ഭാരതീയർക്ക് ഇവിടുത്തെ ഭരണത്തിൽ പങ്കു കൊടുക്കാനായി സ്വീകരിച്ച പദ്ധതി ഭാരതത്തിലെ മുഴുവൻ ആളുകളെയും നിരാശപ്പെടുത്തി. അവർ ഇതിലും വളരെ അധികം പ്രതീക്ഷിച്ചിരുന്നു.

എന്നിട്ടും രാഷ്ട്രവാദികഠം കിട്ടുന്നത്ര അധികാരം സ്വീകരിച്ചുകൊണ്ടു മുമ്പോട്ടു നീങ്ങാമെന്നു തീരുമാനിച്ചു.

## റൗലത്ത് നിയമവും ജാലിയൻവാലാബാഗും

പക്ഷേ ഭാരതത്തിലെ ഇംഗ്ലീഷ് ഓഫീസർമാർ കുപിതരായിരുന്നു. ഇവിടുത്തെ വിപ്ലവകാരികളും രാഷ്ട്രവാദികളും ചേർന്ന് അവർക്കുണ്ടാക്കിയ തലവേദനക്കു അവർ ശരിക്കും പകരംവീട്ടാനാഗ്രഹിച്ചു. വിപ്ലവകാരികളുടെ രഹസ്യപ്രവർത്തനങ്ങളെ അമർത്താൻ അവർ 'റൗലത്ത് നിയമം' എന്ന പേരിൽ ഒരു കൊടുംനിയമം ഉണ്ടാക്കി. ഇതുപ്രകാരം ആരെയും വിചാരണകൂടാതെതന്നെ ജയിലിൽ അടയ്ക്കാം. ഇതു നിയമം എന്നതിനേക്കാഠം സർക്കാർഉദ്യോഗസ്ഥന്മാർക്കു ഭാരതീയപൗരന്മാരോടു എന്തും കാട്ടാനുള്ള സ്വാതന്ത്ര്യം കൊടുക്കലായിരുന്നു.

ഭാരതം മുഴുവൻ ഒരേ ശബ്ദത്തിൽ ഈ കരിനിയമത്തിനെ എതിർത്തു.

ഈ ഘട്ടത്തിലാണ് മഹാത്മാ ഗാന്ധി ഇദംപ്രഥമമായി അഹിംസയുടെയും സത്യാഗ്രഹത്തിൻെറയും ആയുധങ്ങഠം പ്രയോഗിക്കാൻ നിർദ്ദേശിച്ചതു്. സത്യാഗ്രഹം എന്ന പഴക്കമാത്ത ആയുധം അദ്ദേഹം വിജയപൂർവ്വം ദക്ഷിണാഫ്രിക്കയിൽ പ്രയോഗിച്ചുകഴിഞ്ഞിരുന്നു. ചുരുക്കത്തിൽ അഹിംസയുടെ അർത്ഥം ഇതാണ്: അക്രമിയെ ഭയപ്പെടാതിരിക്കുക. പ്രത്യാക്രമണം ചെയ്യാതെ തൻെറ

യഥാർത്ഥ അവകാശങ്ങളിൽ ഉറച്ചു നില്ക്കുക. അദ്ദേഹത്തിന്റെ ഉദ്ദേശ്യം ഒന്നാമതു് അക്രമിയുടെ ഹൃദയത്തിൽ ഉറങ്ങിക്കിടക്കുന്ന മൃദുലവികാരങ്ങളെ ഉണർത്തുകയായിരുന്നു. രണ്ടാമതു് ഉപദ്രവം സഹിക്കുന്ന എല്ലാ ആളുകളുടെയും ഉള്ളിൽ തന്റേതുപോലെയുള്ള നിർഭയത്വം സൃഷ്ടിക്കുക.

കേട്ടവരൊക്കെ ചിരിച്ചു. ഇങ്ങനെയാണോ സമരം? പക്ഷേ ദക്ഷിണാഫ്രിക്കയിൽ ഭാരതീയരോടു കാട്ടിയ അന്യായങ്ങളെ ഗാന്ധിജി ഇങ്ങനെയാണ്‌ നേരിട്ടതു്. അദ്ദേഹം സത്യാഗ്രഹികളുടെ ഒരു സൈന്യത്തെ തയ്യാറാക്കി. മൗനമായി കയ്യുംകെട്ടി നിന്നു അവർ പോലീസുകാരുടെ അടി വാങ്ങി, ചിരിച്ചുകൊണ്ടു ജയിലിലേക്കു പോയി. നിരായുധരായ സത്യാഗ്രഹികൾ സത്യത്തിന്റെ മാത്രം ബലത്തിൽ സമരം ചെയ്തതു കണ്ടും കേട്ടും ആളുകൾ അത്ഭുതപ്പെട്ടു.

യുദ്ധകാലത്തു് ഗാന്ധിജി സ്വന്തം നാട്ടിൽ തിരിച്ചെത്തി. സത്യാഗ്രഹത്തിൽ വിശ്വാസമുള്ള ഏതാനും ആളുകളെ കൂട്ടി അദ്ദേഹം ഗുജറാത്തിൽ തന്റെ സത്യാഗ്രഹആശ്രമം സ്ഥാപിച്ചു. എല്ലാ രീതിയിലുമുള്ള അന്യായങ്ങൾക്കും അക്രമങ്ങൾക്കും എതിരെ അദ്ദേഹം ക്രമേണ സത്യാഗ്രഹം എന്ന ആയുധം പ്രയോഗിച്ചുതുടങ്ങി. ബീഹാറിലെ ചമ്പാരൻ ജില്ലയിലെ നീലം കൃഷിക്കാരെ നീലവ്യാപാരികളായ വെള്ളക്കാർ വല്ലാതെ ഉപദ്രവിച്ചുകൊണ്ടിരുന്നു. അവിടത്തെ കൃഷിക്കാരുടെ ആവശ്യം അനുസരിച്ചു് ഗാന്ധിജി അവർക്കുവേണ്ടി സമരം ചെയ്യാൻ അങ്ങോട്ടു ചെന്നു. ചമ്പാരൻ ജില്ലയ്ക്കു പുറത്തു പോകാൻ അദ്ദേഹത്തോടു ആജ്ഞാപിച്ചു. അദ്ദേഹം അനുസരിച്ചില്ല; അറസ്റ്റ്‌ചെയ്യപ്പെട്ടു. 1917 ഏപ്രിൽ 18-ാംതീയതി അദ്ദേഹത്തിന്റെ പേരിൽ ഭാരതത്തിൽ ആദ്യത്തെ കേസ്സ് ചുമത്തി. അദ്ദേഹം കുറ്റം സമ്മതിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു: സർക്കാരിനു മുകളിൽ വേറൊരു ശക്തിയുള്ളതുകൊണ്ടു് എനിക്കു സർക്കാരിന്റെ ആജ്ഞ അനുസരിക്കാൻ കഴിയില്ല. ആ ശക്തിയുടെ ആജ്ഞ സർക്കാരിന്റെ ആജ്ഞയേക്കാൾ വലുതാണ്.

ദക്ഷിണാഫ്രിക്കയിൽ ഗാന്ധിജി ചെയ്തതൊക്കെ ഭാരതസർക്കാരിനു അറിയാമായിരുന്നു. അദ്ദേഹത്തെ ശിക്ഷിച്ചു് ജനങ്ങളെ പ്രകോപിപ്പിക്കാൻ സർക്കാർ ധൈര്യപ്പെട്ടില്ല. അവർ അദ്ദേഹത്തെ മോചിപ്പിച്ചു. പിന്നീടു് അദ്ദേഹം കൃഷിക്കാരുടെ ഇടയിൽ സഞ്ചരിച്ചു് അവരുടെമേൽ നടക്കുന്ന അക്രമങ്ങളുടെ വിവരം ശേഖരിച്ചു. ഒടുവിൽ അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം സർക്കാരിനു പുതിയ നിയമം കൊണ്ടുവരേണ്ടിവന്നു. അങ്ങനെ കൃഷിക്കാരുടെമേലുള്ള അക്രമം അവസാനിച്ചു.



സത്യാഗ്രഹ ആശ്രമം

പക്ഷേ ഈ പരീക്ഷണങ്ങളൊക്കെ ചെറുതായിരുന്നു. രാഷ്ട്രീയകാര്യങ്ങളിലൊന്നും അദ്ദേഹം ഇതുവരെ സത്യാഗ്രഹ ആയുധവുമായി സർക്കാരിനെതിരെ നിലകൊണ്ടിരുന്നില്ല.

എന്നാൽ യുദ്ധത്തിനു ശേഷം ഉണ്ടായ റൗലത്ത് നിയമം ഗാന്ധിജിക്കു പററിയ അവസരം നൽകി. കുറെ സത്യാഗ്രഹികളുമൊരുമിച്ച് സർക്കാരിനെതിരെ സത്യാഗ്രഹം ചെയ്യാൻ അദ്ദേഹം തീരുമാനിച്ചു. 1919-ലാണ് ഈ സംഭവം. രാജ്യത്തുള്ള എല്ലാ ആളുകളുടെയും പിന്തുണ നേടാനായി അദ്ദേഹം ഒരു ദിവസം നിശ്ചയിച്ചു. അന്നു കഴിയുന്നത്ര ആളുകൾ പകൽ മുഴുവൻ ഉപവാസം അനുഷ്ഠിച്ചിട്ട് വൈകുന്നേരം സഭ കൂടി ഈ കരിനിയമത്തെ എതിർക്കണമെന്നു അദ്ദേഹം നിർദ്ദേശിച്ചു ഈ ദിവസം — ഏപ്രിൽ 6 — സത്യാഗ്രഹദിവസം എന്ന പേരിൽ പ്രസിദ്ധമായിത്തീർന്നു.

രാജ്യം മുഴുവൻ അതിയായ ആവേശം പരന്നു പക്ഷേ സർക്കാരിന്റെ അക്രമങ്ങൾക്കെതിരെ ശാന്തമായി നില്ക്കണമെന്ന ഗാന്ധിജിയുടെ ഉപദേശം ജനങ്ങൾ മറന്നുപോയി. പലയിടത്തും ആളുകൾ അക്രമാസക്തരായി. പോലീസ് വെടിവച്ചു. അനേകം പേർ മരിക്കുകയും അനേകം പേർക്കു മുറിവേല്ക്കുകയും ചെയ്തു

സർക്കാർ വീണ്ടും ബലപ്രയോഗം തുടങ്ങി. പ്രത്യേകിച്ചും പഞ്ചാബിൽ. അവിടെയാണ് അവർ ഏററവും അധികം എതിർപ്പ് ഭയപ്പെട്ടിരുന്നതു്. യുദ്ധത്തിൽ ഏററവും കൂടുതൽ ആളുകൾ അവിടെനിന്നുമാണ് പങ്കെടുത്തതു്. യുദ്ധമുന്നണിയിൽ അവരുടെ ധീരത കണ്ട് യൂറോപ്പുകാർപോലും അത്ഭുതപ്പെട്ടുപോയിരുന്നു. പക്ഷേ ബ്രിട്ടീഷുകാർ ഈ പടയാളികൾക്ക് അധികം പ്രോത്സാഹനം കൊടുത്തില്ല അവർ പട്ടാളത്തിൽ വെള്ളക്കാർക്ക് തുല്യമായ അവകാശങ്ങൾ ആവശ്യപ്പെട്ടാൽ ഭാരതീയരാഷ്ട്രവാദികൾ ഇതിൽനിന്നു മുതലെടുക്കുമെന്ന് സർക്കാർ ഭയപ്പെട്ടു. അതുകൊണ്ട് സർക്കാർ വളരെ വേഗം പഞ്ചാബിലെ വലിയ വലിയ നേതാക്കന്മാരെ പിടികൂടിത്തുടങ്ങി.

ആളുകളുടെ ഉത്സാഹം കുറേക്കൂടി വർദ്ധിച്ചു. വലിയ വലിയ സമ്മേളനങ്ങൾ നടന്നു. പഞ്ചാബ് സർക്കാർ കുറേക്കൂടി കർശനമായപ്പോൾ പലയിടത്തും ജനങ്ങൾ നിയന്ത്രണം വിട്ടു. വെള്ളക്കാരെ പിടികൂടി പകരംവീട്ടുകയും വിലപിടിപ്പുള്ള സർക്കാർ സാധനങ്ങൾ നഷ്ടപ്പെടുത്തുകയും ചെയ്തു. ആയിടയ്ക്കാണ് ജാലിയൻവാലാബാഗിലെ ഭയങ്കര നരഹത്യ നടന്നതു്.

ഏപ്രിൽ 13-ാംതീയതി വൈകിട്ട് അമൃത്സറിലെ ജാലിയൻവാലാബാഗ് എന്നു പേരുള്ള ചെറിയ മൈതാനത്തു് ഒരു സഭ കൂടിയിരിക്കുകയായിരുന്നു. 'ഭാരതീയരെ എന്നെന്നേയ്ക്കുമായി ഒരു പാഠംപഠിപ്പിക്കുവാൻ'ഒരുങ്ങിയിരുന്ന ജനറൽ ഡായർ എന്ന ഇംഗ്ലീഷ് പട്ടാളമേധാവി 100 ഭാരതീയഭടന്മാരും 50 ബ്രിട്ടീഷ്ഭടന്മാരും

ജന്നിർഘാതകപ്രയോഗം



അടങ്ങിയ ഒരു സംഘവുമായി അവിടെയെത്തി. നിരായുധരായ ഇരുപതിനായിരം പേർ അവിടെ കൂടിയിരുന്നു. കുഞ്ഞുങ്ങളും വൃദ്ധന്മാരും സ്ത്രീകളും ഒക്കെ ഉണ്ട്. ഡായർ വെടിവയ്ക്കാൻ ആജ്ഞ കൊടുത്തു — മുൻകൂട്ടി അറിയിക്കുകയോ, സഭ നിർത്തിവയ്ക്കാൻ അവസരം കൊടുക്കുകയോ, അവിടെനിന്നു കടന്നുപോകാൻ വഴി കൊടുക്കുകയോ ചെയ്തില്ല. വാസ്തവത്തിൽ ആ വെള്ളക്കാരൻ ഓഫീസർ ജനങ്ങളെ വെടിയുണ്ടകൾക്ക് ഇരയാക്കാനായി മാത്രം അവിടെ എത്തിയതാണ്. ആ അവസരം കൈവിട്ടുകളയാൻ അയാൾ ഇഷ്ടപ്പെട്ടില്ല. ആ ചെറിയ മൈതാനം ചുററുമുള്ള കൂററൻകെട്ടിടങ്ങളുടെ ഉയർന്ന ഭിത്തികൾകൊണ്ട് ചുററപ്പെട്ടതായിരുന്നു. പുറത്തു കടക്കാനുള്ള ഏക വഴിയുള്ളതും തീരെ ഇടുങ്ങിയതായിരുന്നു. ജനറൽ ഡായറുടെ പട്ടാളവണ്ടിക്കുപോലും അതിൽക്കൂടി അകത്തു കടക്കാൻ കഴിഞ്ഞില്ല. ആ വണ്ടി അകത്തു കടന്നിരുന്നെങ്കിൽ പീരങ്കികൾ കൊണ്ടു സർവ്വആളുകളുടെയും കഥ കഴിഞ്ഞേനെ. ഒരാൾപോലും രക്ഷപ്പെടില്ലായിരുന്നു.

പട്ടാളക്കാരുടെ തോക്കുകളിൽനിന്നു ഉണ്ടകൾ അതിവേഗം പാഞ്ഞു. ആളുകൾ പരിഭ്രമിച്ചു ഓട്ടമായി. പക്ഷേ എങ്ങോട്ടു ഓടും? വെടിയുണ്ടകൾ നിരന്തരം വർഷിച്ചുകൊണ്ടിരുന്നു — 1600 എണ്ണം ഉണ്ടായിരുന്നതു തീരുന്നതുവരെ. അവയേററു നൂറുകണക്കിനു ആളുകൾ മരിക്കുകയും ആയിരക്കണക്കിനു ആളുകൾക്കു മുറിവേല്ക്കുകയും ചെയ്തു. അതിലും വലിയ പാതകം രാത്രി മുഴുവൻ അവിടെ ഏർപ്പെടുത്തിയ കാവലായിരുന്നു. തന്മൂലം മരിച്ചവരെയും മുറിവേററവരെയും ആർക്കും അവിടെനിന്നു കൊണ്ടുപോകാൻപോലും കഴിഞ്ഞില്ല. അവരുടെ മുറിവുകൾ വച്ചുകെട്ടിയതുപോലുമില്ല.



അതിനുശേഷം പഞ്ചാബിനെ രാജ്യത്തിന്റെ ബാക്കിഭാഗങ്ങളിൽനിന്നും ഒററപ്പെടുത്തി. അവിടുത്തെ വിവരങ്ങൾ പുറത്തു പോകാതിരിക്കാൻ ഇങ്ങനെ ചെയ്തശേഷം പഞ്ചാബു മുഴുവൻ കുറെ ദിവസത്തേക്കു, കുറെ ആഴ്ചകളിലേക്കു അക്രമം അഴിച്ചുവിട്ടു. പഞ്ചാബിലെ വെള്ളക്കാരായ പട്ടാളമേധാവികൾക്കു വിറളിപിടിച്ച മട്ടണ്ടായിരുന്നു. പഞ്ചാബിനെ ചവുട്ടിത്തേക്കാൻ അവർ ദൃഢനിശ്ചയം ചെയ്തു.

തങ്ങളുടെ ബലപ്രയോഗം പുറത്തുള്ളവർ അറിയാതിരിക്കാനായി പഞ്ചാബു സർക്കാർ വാർത്തകൾ പുറത്തുപോകുന്നതു തടഞ്ഞു. പഞ്ചാബിൽനിന്നു പുറത്തു പോകാനോ, പുറത്തുനിന്നു അ

ങ്ങോട്ടു ചെല്ലാനോ ആക്കും സാദ്ധ്യമല്ലായിരുന്നു. ഗാന്ധിജി പഞ്ചാബിൽ പോകാൻ ഭാവിച്ചപ്പോാം അദ്ദേഹത്തെ ദില്ലിയിൽ വച്ചുതന്നെ അറസ്റ്റ് ചെയ്തു അഹമ്മദാബാദിലേക്കു തിരിച്ചയച്ചു.

പക്ഷേ, ഈ കാര്യങ്ങാം എത്ര നാളത്തേക്ക ഒളിച്ചുവയ്ക്കാൻ കഴിയും? ക്രമേണ ഭാരതം മുഴവൻ ഈ വാൎത്തകഠം പരന്നു. ജനങ്ങഠം കോപാകുലരായിത്തീർന്നു.

## ഗാന്ധിജിയും സത്യാഗ്രഹ സമരവും

1919 ഏപ്രിലിൽ ഗാന്ധിജി സത്യാഗ്രഹം ചെയ്യുമെന്നു സക്കാരിനെ ഭീഷണിപ്പെടുത്തിയെങ്കിലും അപ്പോാം തന്നെ അദ്ദേഹം ആ ഭീഷണിപിൻവലിച്ചു. കാരണം അഹിംസാത്മകമായ സമരത്തിനുവേണ്ടി ജനങ്ങളെ തയ്യാറാക്കാൻ തീരെ സമയം കിട്ടിയില്ലായിരുന്നു. ഇപ്പോാം അതിനു പററിയ സമയമായെന്നു അദ്ദേഹത്തിനു ബോദ്ധ്യമായി. അദ്ദേഹം നിസ്സഹകരണപ്രക്ഷോഭണം ആരംഭിച്ചു. കോൺഗ്രസ്സ് 1920-ൽ ഗാന്ധിജിയെ തങ്ങളുടെ നേതാവായി തിരഞ്ഞെടുത്തു. ദുർഭാഗ്യവശാൽ അന്നു രാജ്യത്തെ ഏററവും വലിയ ഉത്സാഹശാലിയായ നേതാവായിരുന്ന ലോകമാന്യതിലകൻ ആ ഘട്ടത്തിൽ മരിച്ചു. രാജ്യം മുഴവൻ ദുഃഖത്തിലാണ്ടു. ഗാന്ധിജിയിൽനി



ജാലിയൻവാലാബാഗിലെ സ്മാരകം

ന്നാണ് ജനതക്ക പുതിയ വെളിച്ചവും സഹായവും കിട്ടിയതു്.

വീണ്ടും ഒരു പുതിയ ഉന്മേഷം ഭാരതം മുഴവൻ അലയടിച്ചു. ഉത്സാഹത്തിന്റെ ഒരു പുതിയ ഓളം, എന്തെങ്കിലും ചെയ്യുകാട്ടാനുള്ള ആവേശം, രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി പ്രാണൻ ത്യജിക്കാനുള്ള മോഹം.

''സർഫരോശീ കീ തമന്നാ അബ് ഹമാരേ ദിൽമെ ഹൈ
ദേഖ്നാ ഹൈ സോർ കിത്നാ ബാജൂവേകാതിൽമെ ഹൈ.

ഈ ഗാനം എല്ലാവരുടെയും നാവിലുയർന്നു. 'ഇന്നു ഞങ്ങൾ ഞങ്ങളുടെ തല അർപ്പിക്കാനെത്തിയിരിക്കുകയാണ്. കൊലയാളികളുടെ കൈയ്യൂക്ക ഞങ്ങൾക്കൊന്നു് കാണണം' എന്നായിരുന്നു പാട്ടിന്റെ അർത്ഥം. വാസ്തവത്തിൽ ജനങ്ങൾ മരിക്കാൻ സന്നദ്ധരായിരുന്നു. അത്രയ്ക്കു ആവേശമായിരുന്നു അപ്പോൾ.

തങ്ങളുടെ നേതാവിന്റെ ആജ്ഞ അനുസരിച്ച് ആയിരക്കണക്കിനു വിദ്യാർത്ഥികൾ സ്കൂളുകളും കോളേജുകളും വിട്ടു സമരത്തിൽ ചേരുകയോ പുതുതായി തുടങ്ങിയ ദേശീയവിദ്യാലയങ്ങളിലും വിദ്യാപീഠങ്ങളിലും ചേർന്നു പഠിക്കുകയോ ചെയ്തു. ആയിരക്കണക്കിനു വക്കീലന്മാർ വക്കാലത്തു ഉപേക്ഷിച്ചിട്ട് ദേശസേവനവ്രതം എടുത്തു. ഇവരിൽ മോത്തിലാൽ നെഹ്റുവും ചിത്തരഞ്ജൻ ദാസുംപോലെ രാജാക്കന്മാരെക്കാൾ കുറയാത്ത വരുമാനമുണ്ടായിരുന്ന വക്കീലന്മാരും ഉണ്ടായിരുന്നു, രാജകീയപ്രതാപത്തിൽ കഴിഞ്ഞുവന്ന ജവാഹർലാൽ നെഹ്റുവിനെപ്പോലുള്ള ചെറുപ്പക്കാർ സർവ്വസുഖ-സമ്പത്തിയും ഉപേക്ഷിച്ചു. അവർ നിസ്സഹരണത്വം പ്രചരിപ്പിച്ചുകൊണ്ടു ഗ്രാമങ്ങൾ തോറും ചുററിനടന്നു.

യുദ്ധത്തിനുശേഷം രാജ്യത്തെ ഭരണത്തിൽ ഭാരതീയർക്ക അല്പം പങ്കുകൊടുക്കാനായി വെള്ളക്കാർ നിയമനിർമ്മാണസഭകൾ സ്ഥാപിച്ചു. അവയിലേക്ക നടന്ന തിരഞ്ഞെടുപ്പ ഗാന്ധിജിയുടെ ഉപദേശപ്രകാരം ജനങ്ങൾ ബഹിഷ്കരിച്ചു. വോട്ടുചെയ്യുവരേക്കാൾ ചെയ്യാത്തവരുടെ എണ്ണം വളരെ കൂടിയിരുന്നു. ഇതു കൂടാതെ വിദേശവസ്ത്രങ്ങൾ ബഹിഷ്കരിക്കാനും ഗാന്ധിജി ജനങ്ങളെ ആഹ്വാനം ചെയ്തു. വെള്ളക്കാരുടെ സ്വാർത്ഥതക്ക ഇതൊരു കനത്ത അടിയായിരുന്നു. ഇംഗ്ലണ്ടിലെ ഫാക്ടറികളിൽ നിർമ്മിച്ച ധാരാളം വിദേശവസ്ത്രങ്ങൾ ഭാരതത്തിൽ എത്തുന്നുണ്ടായിരുന്നു. ഈ വ്യവസായത്തിലാണ് വെള്ളക്കാർക്ക ഏററവും കൂടുതൽ ലാഭം കിട്ടിക്കൊണ്ടിരുന്നതു്. ഇതവസാനിപ്പിക്കാനായി സ്ത്രീകളും കുട്ടികളും വരെ വീടുകൾ തോറും കയറി ഇറങ്ങി, ആളുകളിൽനിന്നും വിദേശവസ്ത്രം ശേഖരിച്ചു നാൽകവലകളിൽ ഒന്നിച്ചുകൂട്ടി തീയിട്ടു. വളരെ വിലകൂടിയ വസ്ത്രങ്ങൾപോലും ഉപേക്ഷിച്ചു് ജനങ്ങൾ അവ തീയിലി

ട്ടു. വിദേശവസ്ത്രം ധരിക്കുന്നതുതന്നെ അവമാനകരമായിത്തീർന്നു. വിദേശവസ്ത്രം ധരിക്കുന്നവരെ ജനങ്ങൾ വെറുപ്പോടെ വീക്ഷിച്ചു.

എല്ലാ ദേശഭക്തന്മാരോടും ഗാന്ധിജി ഖദർ ധരിക്കാൻ ആവശ്യപ്പെട്ടു—ഗ്രാമങ്ങളിൽ തീരെ പാവങ്ങൾ മാത്രം ധരിച്ചിരുന്ന, കൈകൊണ്ടു നെയ്ത പരുക്കൻ ഖദർ വസ്ത്രം. ഗാന്ധിജി സ്വയം ഖദർ മുണ്ടും ഉടുപ്പും ധരിച്ചുതുടങ്ങി. തലയിൽ തലപ്പാവിനുപകരം ഖദർ തൊപ്പിയും. ആ തൊപ്പിയാണ് ഗാന്ധിതൊപ്പി എന്ന പേരിൽ രാജ്യം മുഴുവൻ പ്രസിദ്ധമായിത്തീർന്നത്. ഇന്നത്തെപ്പോലെ കൊക്കിന്റെ തൂവൽപോലെ വെളുത്ത, നേരിയ ഖദർ അക്കാലത്തു നിർമ്മിച്ചിരുന്നില്ല. എന്നിട്ടും എല്ലാ ദേശഭക്തന്മാരും പരുക്കൻ ഖദർതന്നെ ധരിച്ചു. അവരുടെ ഇടയിൽ ധനവാനെയും ദരിദ്രനെയും തിരിച്ചറിയുക പ്രയാസമായിരുന്നു.

ജനങ്ങളുടെ അപൂർവ്വമായ ഉണർവ്വു കണ്ട് ഗാന്ധിജിക്കും അതി



യായ ആനന്ദമുണ്ടായി.' ജനങ്ങൾ തന്റെ വ്യവസ്ഥകൾ പൂർത്തിയാക്കാമെങ്കിൽ ഒരു വർഷത്തിനകം സ്വരാജ്യം നൽകാമെന്നു, അദ്ദേഹം നേടിക്കൊടുക്കാമെന്നു് വാക്കുകൊടുത്തു. അദ്ദേഹത്തിന്റെ വ്യവസ്ഥകൾ ഇവയായിരുന്നു: ലോകമാന്യതിലകന്റെ സ്മാരകമായി ആരംഭിച്ച തിലക്—സ്വരാജ്യനിധിയിലേക്കു ഒരു കോടിരൂപ സംഭാവന പിരിക്കുക, കോൺഗ്രസ്സിൽ ഒരു കോടി അംഗങ്ങളെ ചേർക്കുക, രാജ്യത്താകെ കുറഞ്ഞതു ഇരുപതുലക്ഷം ചർക്ക പ്രവർത്തിക്കുക, ഹിന്ദുക്കളുടെ ഇടയിൽ തീണ്ടലും തൊടീലും അവസാനിപ്പിക്കുക, ഹിന്ദുമുസ്ലീം ഐക്യം സ്ഥാപിക്കുക.

മുസ്ലീങ്ങൾ ഈ പ്രസ്ഥാനത്തിന്റെ ആരംഭംമുതല്ക്കേ ഗാന്ധിജിയുടെ കൊടിക്കീഴിൽ നിന്നു. ഇതിനു ഒരു കാരണമുണ്ടായി. യുദ്ധത്തിൽ ജർമ്മനിയോടൊപ്പം തുർക്കിയും പരാജയപ്പെട്ടു. തുർക്കിസാമ്രാജ്യത്തിന്റെ വളരെയധികം ഭാഗം അവർക്കു നഷ്ടപ്പെട്ടു. അവിടുത്തെ ഖലീഫ മുസ്ലീങ്ങളുടെ മതഗുരുവായിരുന്നു. യുദ്ധം തുടങ്ങിയപ്പോൾ തുർക്കി ജർമ്മനിയെ സഹായിക്കുകയുണ്ടായി. അപ്പോൾ ഭാരതീയമുസ്ലീങ്ങളുടെ സഹകരണം തേടാനായി ഖലീഫയുടെ ശക്തി കുറയ്ക്കുകയില്ലെന്നു ഇംഗ്ലീഷുകാർ അവർക്കു വാക്കുകൊടുത്തു. പക്ഷെ യുദ്ധം അവസാനിച്ചപ്പോൾ അവർ വാഗ്ദാനം ലംഘിച്ചു. ഭാരതീയ മുസ്ലീങ്ങൾ ഖലീഫയ്ക്കു അധികാരം തിരിച്ചുകൊടുക്കാനായി 'ഖിലാഫത്തു്' എന്നൊരു പ്രസ്ഥാനം ആരംഭിച്ചു. നിസ്സഹകരണവും ഖിലാഫത്തും ഒത്തുചേർന്നു പ്രവർത്തിച്ചു. ഖിലാഫത്തു് നേതാക്കന്മാരായ മുഹമ്മദാലിയും ഷൗക്കത്താലിയും ഗാന്ധിജിയുടെ കൊടിക്കീഴിൽ അണിനിരന്നു. രാജ്യം ആകെ ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ സാഹോദര്യം വളർന്നു മുസ്ലീങ്ങൾ ഹിന്ദുനേതാക്കന്മാരെ പള്ളികളിൽ പ്രസംഗിക്കാൻ ക്ഷണിച്ചു. ഹിന്ദുക്കളും മുസ്ലീങ്ങളും ഒരുമിച്ചു ഒരേ പന്തിയിലിരുന്നു ആഹാരം കഴിച്ചു. ബ്രിട്ടീഷ് സർക്കാർ എല്ലാവിധത്തിലും നിരാശരായി ഇന്നാട്ടിലെ രാജഭക്തന്മാരെ ശരണം പ്രാപിച്ചു. വിദേശസർക്കാർ അവർക്കു കൂടുതൽ പ്രലോഭനങ്ങൾ കൊടുത്തു. അവരുടെ ശക്തി വർദ്ധിപ്പിച്ചു. അവരുടെ മാന്യത വർദ്ധിപ്പിക്കാൻ ജോർജു് അഞ്ചാമൻ ചക്രവർത്തിയുടെ മകൻ വെയിൽസു രാജകുമാരനെ ഭാരതപര്യടനത്തിനായി നിയോഗിച്ചു.

പക്ഷേ ഇതിനും വിപരീതഫലമാണുണ്ടായതു്. യുവരാജാവു് ബോംബെയിൽ കപ്പലിറങ്ങിയ ദിവസം രാജ്യം മുഴുവൻ ഹർത്താൽ ആചരിച്ചു. ഇത്ര പൂർണ്ണമായ ഹർത്താൽ മുമ്പൊരിക്കലും ഭാരതത്തിൽ ഉണ്ടായിട്ടില്ല. വെയിൽസു രാജകുമാരൻ പോയിടത്തൊക്കെ ജനങ്ങൾ കരിങ്കൊടി പ്രകടനത്തിനു തയ്യാറെടുത്തു. അതു തടയാനായി സർക്കാരിനു അനേകം അറസ്റ്റുകൾ നടത്തേണ്ടി വന്നു.



ഗാന്ധിജി ഒഴിച്ചു രാജ്യത്തെ എല്ലാ വലിയ നേതാക്കന്മാരും ഇതിനകം ജയിലിലാക്കപ്പെട്ടു കഴിഞ്ഞിരുന്നു— ലാലാ ലജപത്‌റായി, പണ്ഡിത് മോത്തിലാൽ നെഹ്രു, അദ്ദേഹത്തിൻെറ മകൻ ജവാഹർലാൽ നെഹ്രു, ചിത്തരംജൻദാസ്, അദ്ദേഹത്തിൻെറ പത്നി വാസന്തിദേവി തുടങ്ങിയവർ. അങ്ങേവശത്തു ഗാന്ധിജിയുടെ വ്യവസ്ഥകൾ പൂൎത്തിയാക്കാൻ ആയിരവും ലക്ഷവും കണക്കിനു ജനങ്ങൾ ഗ്രാമംതോറും ഉണൎന്നു ഉത്സാഹിച്ചു പ്രവൎത്തിച്ചു. ഏതാനും ദിവസംകൊണ്ടു തിലക് സ്വരാജ്യനിധിയിലേക്കു ഒരു കോടിയിലധികം രൂപ പിരിഞ്ഞുകിട്ടി.

മററു വ്യവസ്ഥകളും ഏതാണ്ടു പൂൎത്തിയായ മട്ടായി. തന്മൂലം ജനങ്ങൾ ഗാന്ധിജിയോടു സർക്കാരിനെതിരെ നികുതി നിഷേധപ്രസ്ഥാനം തുടങ്ങുവാൻ ധൃതി കൂട്ടിത്തുടങ്ങി, അതായതു് കൃഷിക്കാർ തങ്ങളുടെ കൃഷി ഭൂമികൾക്കു് കരം കൊടുക്കുന്നതു നിൎത്തുക.

സർക്കാരിൻെറ മേൽ ഇതു ഏററവും വലിയ അടിയാകമാ യിരുന്നു. അവരുടെ വരവിൻെറ ഏററവും വലിയ മാർഗ്ഗം മുടങ്ങി പ്പോകം. ഗാന്ധിജി ആദ്യം ഗുജറാത്തിൽ പരീക്ഷണം എന്ന നി ലയിൽ നികുതി നിഷേധ പ്രസ്ഥാനം ആരംഭിക്കവാൻ നിശ്ച യിച്ചു. അതിനായി ശക്തിയായി തയ്യാറെടുത്തു.

## ചൗരീചൗരയും കാക്കോരി ഗൂഢാലോചനയും

സക്കാരിൻെറ മുമ്പിൽ ഒരേ ഒരു വഴിയേ അവശേഷിച്ചുള്ളൂ. ജനങ്ങ ളുടെ മേൽ ബലപ്രയോഗം തുടങ്ങുക. അപ്പോൾ സഹിക്കവയ്യാതെ അവരും അക്രമം തുടങ്ങും. അവസാനം സർക്കാർ ഇക്കാര്യത്തിൽ വിജയിച്ചു. ഹിംസാത്മകപ്രവത്തനങ്ങൾ, ചെറുതും വലുതും, പല യിടത്തും നടന്നു. ഗോരഖ്പൂർ ജില്ലയിലെ ചൗരീചൗര എന്ന സ്ഥ ലത്താണ് ഏററവും ഭയങ്കരസംഭവം നടന്നതു്. അക്രമം സഹിക്കവ യ്യാതെ ക്ഷുബ്ധരായ ജനക്കൂട്ടം ഒരു പോലീസ്സ്റ്റേഷൻ തീ വെ ച്ചു. അതിൽ അനേകം പോലീസുകാർ ജീവനോടെ മരിച്ചു.

നികുതി നിഷേധത്തിനുള്ള സമയം ഇനിയും എത്തിയില്ല എന്നു് ഗാന്ധിജിക്ക തോന്നി. ഈ പ്രസ്ഥാനത്തെ സർക്കാർ എ ല്ലാ വിധത്തിലും തകർക്കാൻ ശ്രമിക്കും. ജനങ്ങൾ തന്നെ ക്ഷുബ്ധ രായി, സർക്കാരിൻെറ അക്രമങ്ങൾക്ക മറുപടിയായി അടിപിടി തുടങ്ങിയാൽ സംഗതി കൈവിട്ടുപോകും.

നികുതിനിഷേധപ്രസ്ഥാനം ആരംഭിക്കാത്തതുകൊണ്ടു് രാജ്യ ത്തു ഒരററം മുതൽ മറെറ അററം വരെ കടുത്ത നിരാശ ബാധിച്ചു. പററിയ അവസരം കണ്ടു സർക്കാർ ഗാന്ധിജിയെ അറസ്റ്റുചെയ്തു ആറു വഷത്തേക്ക ജയിലിലടച്ചു. ഇതു 1922-ലാണു് നടന്നതു്.

അപ്പോൾ ഗാന്ധിജി തൻെറ മാന്യവേഷമെല്ലാം കളഞ്ഞു്, പാവപ്പെട്ട ഗ്രാമീണകഷ്കനെപോലെ അർദ്ധനഗ്നനായി ഇരിക്കാൻ തുടങ്ങി. തലയിൽ തൊപ്പി ഇല്ല, ശരീരത്തു മുണ്ടോ ഉടുപ്പോ ഇല്ല. മുണ്ടിൻെറ പേരിൽ മുട്ടോളം എത്താത്ത ഒരു ചെറുവസ്ത്രം അരയ്ക്കു താഴെ ഉടുത്തു. ഈ വേഷത്തിൽ അദ്ദേഹത്തെ കോടതി മുമ്പാകെ ഹാജരാക്കി. എങ്കിലും അദ്ദേഹത്തെ കണ്ടയുടൻ കോട തി മുഴുവൻ ആദരപൂവ്വം എഴുന്നേററുനിന്നു.

ഇംഗ്ലീഷുകാരൻെറ കോടതിമുമ്പാകെ തൻെറ കേസിൽ ഗാ ന്ധിജി നൽകിയ മൊഴി പ്രസിദ്ധമാണു്. ''ഞാൻ തീയോടാ ണു് കളിക്കുന്നതെന്നു എനിക്ക അറിയാം. അറിഞ്ഞുകൊണ്ടുതന്നെ യാണു് ഞാൻ ഇങ്ങിനെ ചെയ്തതു്. നിങ്ങൾ എന്നെ ശിക്ഷ നല്കാ തെ വിട്ടാൽ ഞാൻ ഇനിയും ഇതുതന്നെ ചെയ്യും...എൻെറ നാട്ടുകാർ ചിലപ്പോഴൊക്കെ ഭ്രാന്തൻ പ്രവൃത്തികൾ ചെയ്തിട്ടുണ്ടെന്നു എനിക്ക



ഗാന്ധിജി ജയിലിൽ

അറിയാം. അതിൽ ഞാൻ ദുഃഖിക്കുന്നു. അതുകൊണ്ടു ഞാൻ അങ്ങയോടു ലഘുവായ ശിക്ഷയൊന്നും ആവശ്യപ്പെടുന്നില്ല...ബഹുമാനപ്പെട്ട ജഡ്ജി, അങ്ങയുടെ മുമ്പിൽ രണ്ടു വഴികളേ ഉള്ളൂ. ഒന്നുകിൽ അങ്ങു സ്വന്തം ജോലി രാജിവെക്കണം. അഥവാ തരാവുന്നതിൽ വച്ചു ഏറ്റവും കഠിനമായ ശിക്ഷ എനിക്കു തരണം...''

ഗാന്ധിജിയെ ജയിലിൽ അടച്ചുകഴിഞ്ഞപ്പോൾ ജനങ്ങൾക്കു വീണ്ടും നിസ്സഹായത അനുഭവപ്പെട്ടു. രാജ്യം മുഴുവൻ ദുഃഖം ആചരിച്ചു. പക്ഷേ ഗാന്ധിജിയുടെ ആദർശങ്ങൾ പാലിച്ചുകൊണ്ടു തികഞ്ഞ സമാധാനം നിലനിർത്തി. തങ്ങളുടെ നയം വിജയിച്ചെന്നും ജനങ്ങളുടെ ആവേശം അടങ്ങിയെന്നും വെള്ളക്കാർക്കു തോന്നി. ഒരു സായിപ്പു ഇത്രയും കടത്തി പറഞ്ഞു. ''ഗാന്ധിജിയെ



അററസ്ററുചെയ്തിട്ട ഒരു പട്ടിപോലും മോങ്ങിയില്ല.'' തൻെറ ധാരണ എത്ര തെററായിരുന്നു എന്നു അദ്ദേഹത്തിനു പിന്നീടാണു് മനസ്സിലായതു്.

1922 ആദ്യമാണു് ഗാന്ധിജിയെ ജയിലിലടച്ചതു്. രണ്ടുവർഷം തികയുന്നതിനുമുമ്പുതന്നെ അദ്ദേഹത്തെ കഠിനമായ രോഗം ബാധിച്ചു. ജയിലിൽ വച്ചു അദ്ദേഹത്തിൻെറ വയറു കീറി. അന്നു രാജ്യം മുഴുവൻ വ്യാപിച്ച പരിഭ്രമവും ദുഃഖവും കണ്ടു ബ്രിട്ടീഷു് സർക്കാർ ഭയന്നുപോയി. ജയിലിൽ വച്ചു തന്നെ ഗാന്ധിജി മരിച്ചുപോയാൽ ആർക്കും കെടുത്താൻ കഴിയാത്ത ഒരു അഗ്നിപർവ്വതം പൊട്ടുമെന്നു അവർക്കു തോന്നി. പക്ഷേ രാജ്യത്തിൻെറ ഭാഗ്യം കൊണ്ടു ഓപ്പറേഷൻ വിജയിച്ചു. പിന്നെ വളരെ വേഗം സർക്കാർ അദ്ദേഹത്തെ ജയിലിൽനിന്നും മോചിപ്പിച്ചു.

ഗാന്ധിജിക്കുശേഷം കോൺഗ്രസ്സു് നേതൃത്വത്തിൽ വീണ്ടും ഒരു പിളർപ്പുണ്ടായി. രാജഗോപാലാചാരി, വല്ലഭായി പട്ടേൽ, രാജേന്ദ്രബാബു തുടങ്ങിയ നേതാക്കൾ അപ്പോഴും ഗാന്ധിജി നിർദ്ദേശിച്ച മാർഗ്ഗങ്ങളിൽക്കൂടി ജനങ്ങളുടെ ഇടയിൽ പ്രവർത്തിച്ചുവന്നു. എന്നാൽ ചിത്തരംജൻ ദാസും മോത്തിലാൽ നെഹ്റുവും പോലുള്ള നേതാക്കന്മാർ നിസ്സഹകരണപ്രസ്ഥാനത്തിൽ മാററങ്ങൾ ആഗ്രഹിച്ചിരുന്നു. നിസ്സഹകരണപ്രസ്ഥാനത്തിനുശേഷം ജനങ്ങൾക്കു സ്വരാജ്യത്തോടുണ്ടായ ആ

പണ്ഡിററ് മോത്തിലാൽ നെഹ്റു

വേശം മുമ്പോട്ടു നയിക്കാൻ എന്തെങ്കിലും കാര്യമായി ചെയ്യണമെന്നു അവർക്കു അഭിപ്രായം ഉണ്ടായിരുന്നു. അതുകൊണ്ടു് കൗൺസിലുകളിലേക്കുള്ള അടുത്ത തെരഞ്ഞെടുപ്പു ബഹിഷ്കരിക്കാതെ കഴിയുന്നത്ര ആളുകളെ തെരഞ്ഞെടുത്തുവിടണമെന്നു അവർ നിർദ്ദേശിച്ചു. അങ്ങനെ ജയിക്കുന്ന മെമ്പർമാർ കൗൺസിലുകളിൽ കൂപായി സർക്കാർ ബില്ലുകളെ എതിർക്കുകയും, ബഡ്ജറ്റു പാസ്സാക്കിക്കാതിരിക്കുകയും, ചെയ്യണം. ഈ കൗൺസിലുകൾ വെറും കാഴ്ചവസ്തുക്കളായിരുന്നു. വാസ്തവത്തിൽ കേന്ദ്രത്തിൽ വൈസ്രോയിയും സംസ്ഥാനങ്ങളിൽ ഗവർണ്ണർമാരുമാണു് ഭരണം നയിച്ചുകൊണ്ടിരുന്നതു്. ലോകത്തിന്റെ മുമ്പിൽ ഈ കള്ളക്കൗൺസിലുകളുടെ തനിനിറം തുറന്നുകാട്ടാൻ ഈ നേതാക്കൾ ആഗ്രഹിച്ചു.

ഗാന്ധിജി ജയിലിൽനിന്നും പുറത്തുവന്നശേഷം, വിഭിന്നാഭിപ്രായമുള്ള രണ്ടു വിഭാഗത്തിൽപെട്ട നേതാക്കന്മാരെയും സ്വന്തം മാർഗ്ഗത്തിലൂടെ പ്രവർത്തിക്കാൻ അനുവദിച്ചു. അദ്ദേഹം അടുത്ത സമരത്തിനുള്ള ഒരുക്കങ്ങൾ നിശ്ശബ്ദമായി ആരംഭിച്ചു. അന്നു വളരെ കുറച്ചുപേർക്കേ അക്കാര്യം ഊഹിക്കാൻ കഴിഞ്ഞുള്ളു.

1922-ൽ ഗാന്ധിജിയുടെ അറസ്റ്റുമുതൽ 1929-വരെയുള്ള ഏഴുവർഷക്കാലത്തു സ്വരാജ്യപ്രസ്ഥാനം അല്പം അയഞ്ഞുപോയി. ഇക്കാലത്തു രാജ്യത്തെ നേതാക്കന്മാർ പല മാർഗ്ഗങ്ങളിലൂടെ അലഞ്ഞു നടന്നു. കുറെപ്പേർ ഒരു പ്രത്യേക സ്വരാജ്യപാർട്ടി സ്ഥാപിച്ചു കൗൺസിലുകളിൽ പങ്കെടുത്തു. അവിടെ ഇംഗ്ലീഷു് സർക്കാരിന്റെ ശക്തി കുറയ്ക്കാനും, അവരുടെ പൂച്ചു തെളിയിക്കാനും അവർ ശ്രമിച്ചുവന്നു. മറ്റുചിലർ രഹസ്യവിപ്ലവകാരികളുടെ ഗൂഢാലോചനകളാൽ ആകർഷിക്കപ്പെട്ടു. 1924—25-കാലത്തു രഹസ്യവിപ്ലവകാരികളുടെ പ്രവർത്തനം വളരെ വർദ്ധിച്ചു, ബംഗാളത്തൊ



ദേശബന്ധു ചിത്തരംജൻ ദാസ്

ട്ട പഞ്ചാബു വരെ സായുധവിപ്ലവത്തിനുള്ള ശക്തമായ ഒരുക്കങ്ങളും ആരംഭിച്ചു. കിഴക്കൻ ബംഗാളിൽ ഇതിൻെറ പ്രസിദ്ധ നേതാവു സൂര്യ സെൻ ആയിരുന്നു. ഈ സംഘക്കാർ അവിടെ ബോംബുകൾ ഉണ്ടാക്കാനുള്ള ശ്രമത്തിൽ വളരെ നിഷ്ഠയോടെ പ്രവർത്തിച്ചു. അതിനു വേണ്ട പണം വലിയ വലിയ കൊള്ളകൾ നടത്തി ശേഖരിച്ചുകൊണ്ടിരുന്നു. ഈ സംഘക്കാർ അനേകം ഇംഗ്ലീഷ് ഓഫീസർമാരെ വധിച്ചു. ഗോപിനാഥ സാഹായെ ആയിടയ്ക്കു ഏതോ സായിപ്പിനെ കൊന്ന കററത്തിനു തൂക്കിക്കൊന്നു.

യു. പി., ബീഹാർ, ദില്ലി, പഞ്ചാബ് എന്നിവിടങ്ങളിൽ 1924 മുതൽ വിപ്ലവകാരികളുടെ ശക്തിയായ പ്രവർത്തനങ്ങൾ നടന്നു. 1925 ആഗസ്റ്റിൽ രാമ പ്രസാദ് ബിസ്മിലിൻെറ നേതൃത്വത്തിൽ ഈ സംഘം ലഖ്നൗവിനു അടുത്തുകൂടി ഓടിക്കൊണ്ടിരുന്ന ട്രെയിൻ കൊള്ളചെയ്തു സർക്കാർ പണം അപഹരിച്ചു. ഈ കൊള്ളയിൽ പങ്കെടുത്ത മിക്കവാറും എല്ലാവരേയും പിടിച്ചു. ഇവർക്കെതിരായി നടന്ന കേസാണ് 'കാക്കോരി ഗൂഢാലോചന കേസ്' എന്ന പേരിൽ പ്രസിദ്ധമായതു്. രാമപ്രസാദ് ബിസ്മിൽ, അശ്

വിപ്ലവകാരികളെ തൂക്കിക്കൊല്ലുന്നു



ഫാകുല്ലാഖാൻ എന്നിവരോടൊപ്പം അനേകം വിപ്ലവകാരികളെ തൂക്കിക്കൊന്നു. അനേകം പേർക്കു ജയിൽശിക്ഷ വിധിച്ചു.

ഗാന്ധിജി ജയിലിൽനിന്നും വന്നപ്പോഴത്തെ സ്ഥിതി ഇതായിരുന്നു. മറ്റൊരു കാര്യംകൊണ്ടും അദ്ദേഹത്തിനു വലിയ ദുഃഖം തോന്നി. കുറെ മുസ്ലീങ്ങൾ കോൺഗ്രസ്സിൽനിന്നും അകന്നുപോകുന്നതു അദ്ദേഹം കണ്ടു. നിസ്സഹകരണസമരം അവസാനിച്ച ഉടൻ തുർക്കിയിൽ ഒരു ബഹുജനവിപ്ലവം നടന്നു. അതിന്റെ നേതാവു മുസ്തഫാ കമാൽ പാഷ ഖലീഫയുടെ അവശേഷിച്ചിരുന്ന ശക്തികൂടി പിടിച്ചെടുത്തു. ഇനിയും ഭാരതീയ മുസ്ലീങ്ങൾക്കു ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ ആവശ്യം ഇല്ലായിരുന്നു.

ഭാരതത്തിനു സ്വാതന്ത്ര്യം ലഭിച്ചാൽ ഇവിടെ ഹിന്ദുരാജ്യം നിലവിൽ വരുമെന്നും മുസ്ലീങ്ങളെ ഉപദ്രവിക്കുമെന്നും പറഞ്ഞു വെള്ളക്കാർ ഇവിടത്തെ മുസ്ലീങ്ങളെ തെററിദ്ധരിപ്പിച്ചു. കോൺഗ്രസ്സിൽ നേരത്തെ ഉണ്ടായിരുന്ന പല മുസ്ലീംനേതാക്കളും പതുക്കെ കോൺഗ്രസ്സ് വിട്ടുപോയി. ഇവരിൽ ജിന്നാസാഹബ്ബ് മാത്രമല്ല, മുഹമ്മദ് അലിയും ഷൗക്കത്തലിയും കൂടി പെട്ടു.

ജനങ്ങളുടെ ഇടയിൽ നിസ്സാരകാര്യങ്ങളെച്ചൊല്ലി ഹിന്ദു-മുസ്ലീം വഴക്കുകൾ ആരംഭിച്ചു. പല പ്രാവശ്യം ഭയങ്കരരക്തച്ചൊരിച്ചിലുകൾ ഉണ്ടായി. ഗാന്ധിജി ജയിലിൽ നിന്നു വന്നശേഷവും രാജ്യത്തിന്റെ പല ഭാഗങ്ങളിലും വലിയ വലിയ ലഹളകൾ നടന്നു. ഗാന്ധിജി ഇക്കാര്യങ്ങളൊന്നും സങ്കല്പിച്ചിരുന്നതേ അല്ല. വിദേശികളെ നേരിടാനുള്ള ആയുധം അദ്ദേഹം കണ്ടുപിടിച്ചിരുന്നു. പക്ഷേ സഹോദരന്മാർ തമ്മിൽ യുദ്ധമായാൽ അതിനെ എങ്ങനെ നേരിടും?

## സൈമൺ കമ്മീഷൻ

ദുഃഖിതനായ ഗാന്ധിജി ഇരുപത്തിഒന്നു ദിവസത്തെ നിരാഹാരസത്യാഗ്രഹം പ്രഖ്യാപിച്ചു. തന്റെ പഴയ സുഹൃത്ത് മൗലാനാ മുഹമ്മദ് അലിയുടെ വീട്ടിൽ താമസിച്ചുകൊണ്ടു അദ്ദേഹം ഉപവാസം തുടങ്ങി. (അലി അപ്പോൾ ഗാന്ധിജിയിൽനിന്നും അകന്നുകഴിഞ്ഞിരുന്നു). കഴിഞ്ഞ സുഖക്കേടിനുശേഷം ഗാന്ധിജിയുടെ ആരോഗ്യം തീരെ മോശമായിരുന്നു. ഇത്ര വലിയ ഉപവാസത്തിനുശേഷം ഗാന്ധിജി ജീവിച്ചിരിക്കുമെന്നു ആർക്കും ആശയുണ്ടായിരുന്നില്ല. കുറെ നാളത്തേക്കു ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ വീണ്ടും സൗഹാർദ്ദമായി. ഇരുകൂട്ടരും അദ്ദേഹത്തിന്റെ ദീർഘായുസ്സിനുവേണ്ടി അമ്പലങ്ങളിലും പള്ളികളിലും പ്രാർത്ഥനകൾ നടത്തി. എല്ലാ വിഭാഗക്കാരായ ആളുകളും രാജ്യത്തു ശാന്തിയോടെ

ജീവിക്കാനുതകുന്ന ഒരു ഒത്തുതീർപ്പിന്റെ കരടുരേഖ എല്ലാ നേതാക്കന്മാരും കൂടി ഗാന്ധിജിയുടെ അടുത്തുചെന്നു തയ്യാറാക്കി.

രാജ്യത്തിന്റെ ഭാഗ്യംകൊണ്ടു ഗാന്ധിജി രക്ഷപ്പെട്ടു- വീണ്ടും അദ്ദേഹം രാജ്യവ്യാപകമായ സത്യാഗ്രഹിനുവേണ്ടി ശരീരവും മനസ്സും കൊണ്ടു പ്രയത്നിച്ചു. ഗ്രാമങ്ങൾ തോറും സംഘടനകൾ ഉണ്ടാക്കുകയായിരുന്നു ഏററവും വലിയ ആവശ്യം. അവസരം വരുമ്പോൾ പ്രവർത്തകർക്കു് രാജ്യത്തിന്റെ മുക്കിലും മൂലയിലും ഗാന്ധിജിയുടെ സന്ദേശം എത്തിക്കാനും അവിടെയുള്ള ആളുകൾക്കു വഴി കാട്ടിക്കൊടുക്കാനും ഇതുപകരിക്കും. ഇങ്ങനെ ചെയ്യേണ്ട രണ്ടു കാര്യങ്ങൾ ഗാന്ധിജി കണ്ടെത്തി. ഒന്നു്: അയിത്തോച്ചാടനം. രണ്ടു്: ചർക്കയും ഖദറും പ്രചരിപ്പിക്കൽ. ഈ രണ്ടു കാര്യങ്ങളും ചെയ്യാനായി അദ്ദേഹം രണ്ടു സംഘങ്ങൾ ഉണ്ടാക്കി അവയുടെ പ്രവർത്തനത്തിനായി പണം ശേഖരിച്ചുതുടങ്ങി. 1928-ലും 1929-ലും അദ്ദേഹം രാജ്യം മുഴുവൻ സഞ്ചരിച്ചു. എപ്പോഴും അദ്ദേഹം മൂന്നാം ക്ലാസിൽ യാത്രചെയ്തു. പാവപ്പെട്ടവർക്കുവേണ്ടിയാണു് അദ്ദേഹം രാജ്യത്തിന്റെ സ്വാതന്ത്ര്യം ആഗ്രഹിച്ചതു്. അതുകൊണ്ടു് അവരുടെ വിശ്വാസം നേടാനായി സ്വയം ദരിദ്രനായി ജീവിക്കുകയും ചെയ്തു. തന്റെ അനുയായികളോടും ഇങ്ങനെ ചെയ്യാൻ അദ്ദേഹം ഉപദേശിച്ചു. പലയിടങ്ങളിലും അദ്ദേഹം തൊട്ടുകൂടാത്തവരെന്നും ഉന്നത ജാതിക്കാരെന്നും പറയപ്പെടുന്നവർ തമ്മിലുള്ള വ്യത്യാസം ഇല്ലാതാക്കാനായി ആശ്രമങ്ങൾ സ്ഥാപിച്ചു. ഗ്രാമങ്ങൾതോറും ചർക്കാസംഘത്തിന്റെ ശാഖകൾ ആരംഭിച്ചു. അവിടെ വിദ്യാഭ്യാസമുള്ള യുവാക്കന്മാർ സ്വന്തം ഇഷ്ടപ്രകാരം അച്ചടക്കത്തോടെ ലളിതജീവിതം നയിച്ചു. ഗ്രാമങ്ങളിലെ പാവപ്പെട്ട സ്ത്രീകൾക്കു നൂൽ നൂൽക്കാൻ ചർക്കകൾ കൊടുത്തു അങ്ങിനെ അവർ വീട്ടിലിരുന്നു കുറേശ്ശ പണം സമ്പാദിച്ചുതുടങ്ങി.

പിന്നീടു് 1930-ലും 1932-ലും മഹത്തായ സത്യാഗ്രഹസമരം തുടങ്ങിയപ്പോൾ മേൽപ്പറഞ്ഞ ആശ്രമങ്ങളിലെ പ്രവർത്തകരിൽനിന്നും വലിയ സഹായം കിട്ടി രഹസ്യമായി അച്ചടിച്ച ലഘുലേഖകൾ ഇവരുടെ സഹായത്തോടെ ഗ്രാമങ്ങളിൽ എത്തിച്ചുകൊടുത്തു.

ഈ ഏഴു വർഷങ്ങൾക്കിടയിൽ ചെറിയ ചെറിയ കാര്യങ്ങൾക്കായി പലയിടത്തും സത്യാഗ്രഹം എന്ന ആയുധം ആളുകൾ പ്രയോഗിച്ചുവന്നു. ഇതിൽ അവർക്കു ചിലയിടത്തു അല്പം വിജയം കിട്ടി. ചിലയിടത്തു വലിയ വിജയവും.

1928-ൽ ചില വലിയ കാര്യങ്ങൾ ഉണ്ടായി. ദില്ലിയിലെ അസംബ്ലിയിലും സംസ്ഥാനങ്ങളിലെ കൗൺസിലുകളിലും ജനപ്രതിനിധികൾക്കു കുറെക്കൂടി അധികാരങ്ങൾ കൊടുക്കാതെ പററി

ല്ലെന്ന ബ്രിട്ടീഷ് സർക്കാർ മനസ്സിലാക്കി. മിതവാദി നേതാക്കന്മാരും കൂടുതൽ അധികാരം ആവശ്യപ്പെട്ടുതുടങ്ങിയിരുന്നു. അവർ കോൺഗ്രസ്സ് നേതാക്കളുമായി ചേർന്ന് ഒരു നിയമം ഉണ്ടാക്കി. എല്ലാ ജനങ്ങളും ചേർന്ന് ആവശ്യങ്ങൾ ഉന്നയിക്കാത്തതുകൊണ്ട് അവ സ്വീകരിക്കുവാൻ പററില്ലെന്ന മേലിൽ ബ്രിട്ടീഷ് അധികാരികൾക്ക പറയാനവസരം കിട്ടരുത്. മോത്തിലാൽ നെഹ്റുവിന്റെ അദ്ധ്യക്ഷതയിൽ ഇതിനായി ഒരു സമിതി ചേർന്നു. ഒരു നിയമവും തയ്യാറാക്കി. ഏതാനും മുസ്ലീംനേതാക്കന്മാരും ഒരു പിടി മററാളുകളും ഒഴിച്ച എല്ലാവരും ഇതു സ്വീകരിച്ചു.

പക്ഷേ ബ്രിട്ടീഷ് സർക്കാർ ഇതിനു മുമ്പുതന്നെ സർ ജോൺ സൈമൺന്റെ അദ്ധ്യക്ഷതയിൽ ഒരു കമ്മീഷനെ ഇങ്ങോട്ടയച്ചു. അതാണ് സൈമൺ കമ്മീഷൻ. ഈ കമ്മീഷനെ എതിർക്കാനായി രാജ്യം മുഴുവൻ ശക്തിയായ ഹർത്താൽ ആചരിച്ചു. കമ്മീഷൻ പോയ സ്ഥലങ്ങളിലൊക്കെ, കരിങ്കൊടി കാണിച്ചു. കമ്മീഷനുമായി സംസാരിക്കാൻ ഒരു ജനപ്രതിനിധിപോലും തയ്യാറായില്ല. ഇക്കാര്യത്തിൽ ഭാരതത്തിലെ യുവാക്കന്മാരും വിദ്യാർത്ഥികളും ഏററവുമധികം ഉത്സാഹം കാട്ടി. സർക്കാർ കോപിച്ചു പ്രകടനക്കാരികളുടെ കൂട്ടത്തിനു നേരെ ലാത്തിച്ചാർജ്ജു നടത്തി. ചിലയിടങ്ങളിൽ വെടിവെയ്പും നടന്നു. ലഖ്നൗവിൽ ജവഹർലാൽ നെഹ്റുവിനും ഗോവിന്ദവല്ലഭപന്തിനുംവരെ മുറിവേററു. ലാഹോറിൽ പഞ്ചാബ് കേസരി ലാലാ ലജപത്റായി അടിയേററു വീണു. ഏതാനും ദിവസം കഴിഞ്ഞ് അദ്ദേഹം മരിക്കുകയും ചെയ്തു. ഇതിനു പ്രതികാരമായി ഭഗത്സിംഗ് എന്നു പേരുള്ള വിപ്ലവകാരി (ഇദ്ദേഹം പിൽക്കാലത്തു വളരെ പ്രസിദ്ധനായിത്തീർന്നു) ലാലാ ലജപത്റായിയുടെ മേൽ ലാത്തിച്ചാർജ്ജു നടത്തിയ ഇംഗ്ലീഷ് പോലീസ് മേധാവി സാൻഡേഴ്സിനെ വെടിവെച്ചുകൊന്നിട്ടു ഒളിച്ചോടി.

1925-നുശേഷം രണ്ടു രണ്ടര കൊല്ലത്തേക്ക വിപ്ലവകാരികളുടെ പ്രവർത്തനങ്ങൾ പുറമെ അയഞ്ഞു കാണപ്പെട്ടു. പക്ഷേ അകമെ ശക്തിയായ ഒരുക്കങ്ങൾ നടന്നുകൊണ്ടിരുന്നു. ഉത്തരഭാരതത്തിൽ ഈ സംഘത്തിൻെറ നേതാവ് ചന്ദ്രശേഖർ ആസാദ് ആയിരുന്നു. (1921-ലെ നിസ്സഹകരണപ്രസ്ഥാനത്തിൽ ചാട്ട അടികൊണ്ട വീരബാലൻ) കാക്കോരി കവർച്ചയിലും, അപ്പോഴേക്ക യുവാവായി കഴിഞ്ഞ ആസാദ് പങ്കെടുത്തിരുന്നു. പക്ഷേ പിടികൊടുത്തില്ല. വിപ്ലവകാരികൾ രാജ്യവ്യാപകമായ വിപ്ലവത്തിനായി ഒരു വലിയ സംഘടന ഉണ്ടാക്കി. അതിൽ സാൻഡേഴ്സിനെ കൊല ചെയ്ത വീരഭഗത് സിംഗും ഉൾപ്പെട്ടിരുന്നു. ആ കൊലയ്ക്കുശേഷം പഞ്ചാബിലെ നിരപരാധികളായ ജനങ്ങളുടെ മേൽ സർക്കാർ നീ

ചമായ അക്രമം അഴിച്ചുവിട്ടു. സാധാരണക്കാരുടെ മനസ്സിൽ വിപ്ലവകാരികളെപ്പററി മതിപ്പു വർദ്ധിപ്പിക്കത്തവണ്ണം എന്തെങ്കിലും സാഹസികപ്രവൃത്തി ചെയ്യാൻ ഈ സംഘം ആഗ്രഹിച്ചു. ആ ത്യാഗത്തിനുവേണ്ടി രണ്ടു ചെറുപ്പക്കാരെ തിരഞ്ഞെടുത്തു—ഭഗത്ത്സിംഗും ബടുകേശ്വരദത്തും. 1929 ഏപ്രിൽ 8-ാംതീയതി ന്യൂഡൽഹിയിലെ അസംബ്ലി മന്ദിരത്തിൽ സന്ദർശകർക്കുള്ള പാസ്സ് വാങ്ങി അവർ രണ്ടുപേരും മുകളിൽ പോയിരുന്നു. ഒന്നിനുപുറകെ ഒന്നായി അവർ താഴോട്ടു ബോംബുകൾ വർഷിച്ചു. ആരും മരിച്ചില്ല. പക്ഷേ വലിയ പൊട്ടിത്തെറിയായിരുന്നു. പിന്നെ അവർ തങ്ങളുടെ കൈത്തോക്കുകൊണ്ടു വായുവിൽ വെടിവെച്ചു. വിപ്ലവപ്രസ്താവനകൾ താഴോട്ടു വലിച്ചെറിഞ്ഞശേഷം ആ രണ്ടു സാഹസികന്മാരും സ്വയം പോലീസിനു പിടികൊടുത്തു. രാജ്യം മുഴുവൻ ഈ വാർത്ത കേട്ടു വല്ലാത്ത ഉദ്വേഗം വ്യാപിച്ചു. വിപ്ലവകാരികളെപ്പററി ജനങ്ങളുടെ മനസ്സിൽ ഒരു പുതിയ ആദരവുണ്ടായി. താമസിയാതെതന്നെ ലാഹോറിലും ബഹാരൻപൂരിലും ഉള്ള ബോംബു നിർമ്മാണശാലകളെപ്പററി പോലീസിനു അറിവു കിട്ടി. അനേകം പേർ അറസ്റ്റുചെയ്യപ്പെട്ടു. അവരിൽ ചിലർ ആ രഹസ്യവിപ്ലവകാരി സംഘടനയെപ്പററി പോലീസിനു മുഴുവൻ വിവരവും കൊടുത്തു. പിന്നെ കർശനമായ അറസ്റ്റ് തുടങ്ങി. 'ലാഹോർ ഗൂഢാലോചന കേസ്', എന്ന പേരിൽ അവരുടെ മേൽ കേസു ചുമത്തി.

ഒടുവിൽ നിവൃത്തി ഇല്ലാതെ തടവുകാർ നിരാഹാരം തുടങ്ങി. അതു രണ്ടു മാസത്തോളം നീണ്ടുനിന്നു. രാജ്യം മുഴുവനും അങ്ങോട്ടു ശ്രദ്ധ തിരിച്ചു.



ഭഗത്ത്സിങ്

അവസാനം സർക്കാരിനു തല കുനിക്കേണ്ടിവന്നു. അവർ തടവു കാരുടെ അനേകം ആവശ്യങ്ങൾ അംഗീകരിച്ചു. എന്നിട്ടും ജതീൻ ദാസ് എന്ന തടവുകാരൻ തന്റെ നിരാഹാരം തുടർന്നു. 64 ദിവസ ത്തെ നിരാഹാരത്തിനുശേഷം ജയിലിൽ വച്ചു അദ്ദേഹം മൃതിയട ഞ്ഞു. ഇതു രാജ്യത്തെ അന്തരീക്ഷം ചൂടുപിടിപ്പിച്ചു.

ഒരു വശത്തു നാട്ടിൽ ഗൂഢാലോചനക്കാരുടെ രഹസ്യപ്രവർത്ത നങ്ങൾക്കു ശക്തികൂടി. മറുവശത്തു കോൺഗ്രസ്സിനുള്ളിലും പുറത്തും ചെറുപ്പക്കാർ വിപ്ലവത്തിലേക്കു് ആകർഷിക്കപ്പെട്ടു. ജവാഹർലാൽ നെഹ്റുവും സുഭാഷ് ചന്ദ്രബോസും ഇതിനകം യൂറോപ്പിൽ ഏറെ നാൾ ജീവിച്ചിട്ടു് ഭാരതത്തിൽ തിരിച്ചെത്തിയിരുന്നു. റഷ്യയിൽ ജനങ്ങൾ വിപ്ലവം നടത്തി സാർ ഭരണം അവസാനിപ്പിച്ചിട്ടു് കൃഷിക്കാരുടെയും തൊഴിലാളികളുടെയും ഭരണം സ്ഥാപിച്ചു. ദരി ദ്രരും ധനികരും തമ്മിലുള്ള എല്ലാ വ്യത്യാസങ്ങളും ഇല്ലാതാക്കാൻ മുമ്പൊരുരാജ്യത്തും എടുക്കാത്ത പുതിയ നടപടികൾ അവിടെ സ്വീകരിച്ചു. ജവാഹർലാലും സുഭാഷും ആ വിപ്ലവത്താൽ വളരെ പ്രഭാവിതരായിട്ടാണു് എ ത്തിയതു്. നാട്ടിലെ ചെ റുപ്പക്കാർ ഈ നേതാക്ക ന്മാരുടെ നേരെ ആകർഷി ക്കപ്പെട്ടു. എന്തെങ്കിലും ചെയ്തുകാട്ടാൻ അവർക്കു ധൃതിയായി.



സുഭാഷ് ചന്ദ്രബോസ്

1928-ൽ കൽക്കത്ത യിൽ കോൺഗ്രസ്സ് ചേ ന്നപ്പോൾ, എല്ലാ വിഭാഗ ക്കാരായ ആളുകളും ചേർന്നു തയ്യാറാക്കിയ നിയമ ത്തിന്റെ രൂപം അവി ടെ അവതരിപ്പിച്ചു മോ തിലാൽ നെഹ്റു ആ കോൺഗ്രസ്സിൽ അദ്ധ്യക്ഷ നായിരുന്നു. നിയമത്തി

ന്റെ രൂപവും അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിലാണ് തയ്യാറാക്കിയതു്. പക്ഷേ അദ്ദേഹത്തിന്റെ മകൻ ജവാഹർലാൽ നെഹ്റുവും യുവനേതാവു് സുഭാഷ് ചന്ദ്രബോസും അതു അംഗീകരിക്കാൻ വിസമ്മതിച്ചു. അവർ പൂർണ്ണസ്വരാജ്യത്തിൽ കുറഞ്ഞൊന്നും സ്വീകരിക്കാൻ തയ്യാറായിരുന്നില്ല. ജനപ്രതിനിധികൾ ബ്രിട്ടീഷ് സർക്കാരിന്റെ കീഴിൽ ഭരിക്കണമെന്നായിരുന്നു ആ നിയമത്തിലെ വ്യവസ്ഥ. അവസാനം ഗാന്ധിജി ഒരു ഒത്തുതീർപ്പുണ്ടാക്കി. സർക്കാർ ഒരു വർഷത്തിനകം ആ വ്യവസ്ഥ അംഗീകരിച്ചില്ലെങ്കിൽ പൂർണ്ണസ്വരാജ്യം നേടാൻ കോൺഗ്രസ്സ് അതിന്റെ സർവ്വശക്തിയും പ്രയോഗിക്കുമെന്നു തീരുമാനിച്ചു.

ബ്രിട്ടീഷ് സർക്കാരിനു ഒരു വർഷത്തെ അവധി കൊടുത്തു. പക്ഷേ അവർ വഴങ്ങാൻ കൂട്ടാക്കിയില്ല. അടുത്ത വർഷം, 1929 ഡിസമ്പറിൽ കോൺഗ്രസ്സ് സമ്മേളനം ലാഹോറിൽ വച്ചു നടന്നു. യുവാക്കന്മാരുടെ നേതാവു് ജവാഹർലാൽ നെഹ്റുവിനെ അതിന്റെ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തു. രാജ്യത്തിന്റെ എല്ലാ ഭാഗത്തുനിന്നും പ്രതിനിധികൾ മാത്രമല്ല, സന്ദർശകർ കൂടി കൂട്ടംകൂട്ടമായി ലാഹോറിലെത്തി. കയ്യടിയുടെ കോലാഹലം മാറൊലി കൊള്ളുമ്പോൾ, സ്വരാജ്യം നേടാതെ ഇനി വിശ്രമമില്ലെന്നു കോൺഗ്രസ്സ് തീരുമാനമെടുത്തു.

## പൂർണ്ണസ്വരാജ്യപ്രതിജ്ഞയും ഉപ്പുസത്യാഗ്രഹവും

1930 ജനുവരി 26 ചരിത്രത്തിൽ അനശ്വരമായിത്തീർന്നിട്ടുണ്ടു്. കാരണം അന്നേ ദിവസം രാജ്യത്തെ ചെറുതും വലുതുമായ എല്ലാ പട്ടണങ്ങളിലും സഭ ചേർന്നു ജനങ്ങൾ ഭാരതത്തിനു പൂർണ്ണസ്വരാജ്യം നേടുവാൻ പ്രതിജ്ഞ എടുത്തു. (ഈ കാരണംകൊണ്ടാണു് നമ്മുടെ ജനാധിപത്യറിപ്പബ്ലിക്കിന്റെ പ്രഖ്യാപനം ജനുവരി 26-നു നടത്തിയതു് ) സത്യാഗ്രഹസമരത്തിന്റെ സർവ്വചുമതലകളും കോൺഗ്രസ്സ് ഗാന്ധിജിക്കു നൽകി. അദ്ദേഹത്തെ പ്രധാന സേനാനായകനാക്കി. സമരം എങ്ങിനെ നയിക്കണമെന്നു് തീരുമാനിക്കാനും അദ്ദേഹത്തെത്തന്നെ ചുമതലപ്പെടുത്തി.

ഗാന്ധിജി ഉപ്പുനിയമം ലംഘിക്കാൻ തീരുമാനിച്ചു. അതേപ്പററി വളരെപ്പേർക്കു ഒന്നും അറിയില്ലായിരുന്നു. ഉപ്പുനിയമം ലംഘിച്ചതുകൊണ്ടു് എന്തുനേടും എന്നു പലർക്കും സംശയമായി. ഏതെങ്കിലും വലിയ നിയമം ലംഘിക്കുമെന്നു പ്രതീക്ഷിച്ചിരുന്നവർക്കു നിരാശയനുഭവപ്പെട്ടു. എന്നാൽ ഉപ്പുസത്യാഗ്രഹം തുടങ്ങിയപ്പോൾ രാജ്യം മുഴുവൻ അത്ഭുതപ്പെട്ടുപോയി.

ആദ്യം ഏതെങ്കിലും ചെറിയ പ്രശ്നം, പാവപ്പെട്ടവരുടെ പ്രശ്നം, എടുക്കാമെന്നാണു് ഗാന്ധിജി ഇച്ഛിച്ചതു്. രാജ്യത്തു ദാരിദ്ര്യം വളരെ വർദ്ധിച്ചിരുന്നു. ഉണക്കച്ചപ്പാത്തിയോ, പരുക്കനരിച്ചോറോ കഴിക്കാൻ കറികൾ പോയിട്ടു് ഉപ്പുപോലും സമ്പാദിക്കാൻ ലക്ഷക്കണക്കിനാളുകൾക്കു കഴിവില്ലായിരുന്നു. ഭാരതത്തിലെ സമുദ്രതീരം വളരെ നീണ്ടതാണു്. സമുദ്രതീരത്തു സ്വയം ഉണ്ടാകുന്നതാണു് ഉപ്പ്. ചന്ദ്രൻ വലുതാകുംതോറും സമുദ്രത്തിലെ ജലനിരപ്പും ഉയർന്നുവരും. പൗർണ്ണമി ദിവസം ജലനിരപ്പു് ഏററവും ഉയരുന്നു. തീരവും കഴിഞ്ഞു അന്നു വെള്ളം വളരെ ദൂരെ വരെ എത്തും. അങ്ങനെ മാസത്തിലൊരിക്കൽ ചെറുതും വലുതുമായ കുഴികളിൽ വെള്ളം നിറയും. കറുത്തപക്ഷത്തിൽ ചന്ദ്രൻ ചെറുതാകുംതോറും സമുദ്രത്തിലെ ജലനിരപ്പു കുറയും. മുമ്പു കുഴികളിൽ നിറഞ്ഞ വെള്ളം അപ്പോൾ വററിപ്പോകുന്നു. ഏതാനും നാൾകൊണ്ടു അതു നല്ല വെള്ള ഉപ്പായിത്തീരുന്നു.

സമുദ്രതീരത്തു സ്ഥിതിചെയ്യുന്ന ഗ്രാമങ്ങളിലെ ആളുകൾക്കു ഉപ്പു നദീജലംപോലെ യഥേഷ്ടം കിട്ടുന്ന വസ്തുവായിരുന്നു. നദിയിലേയോ കുളത്തിലേയോ വെള്ളം എടുക്കാൻ ആർക്കും അനുവാദമുണ്ടു്. പക്ഷേ മുമ്പിൽ കിടക്കുന്ന ഉപ്പു എടുക്കുന്നതു് നിയമപ്രകാരം കുററമാക്കിത്തീർത്തു. ആ ഉപ്പു മുഴുവൻ വെറുതെ കിടന്നു നശിക്കുകയായിരുന്നു.

സമുദ്രതീരത്തു അങ്ങിങ്ങായി ഏതാനും സർക്കാർ ഉപ്പു ഗോദാമുകൾ ഉണ്ടായിരുന്നു. അവിടെനിന്നും ഈ ഉപ്പു ചന്തയിൽ കൊണ്ടുവരും. പക്ഷേ അധികം ഉപ്പും ഇംഗ്ലണ്ടിൽനിന്നാണു് കൊണ്ടുവന്നിരുന്നതു്. ഇംഗ്ലീഷുകാരുടെ കപ്പലുകൾ ഇവിടെനിന്നു് ധാന്യങ്ങളും പരുത്തിയും പോലുള്ള അസംസ്കൃതസാധനങ്ങൾ കൊണ്ടുപോയിരുന്നു. അവ തിരിച്ചുവരുമ്പോൾ ഭാരം വളരെ കുറവായിരിക്കും. ഇംഗ്ലണ്ടിലെ യന്ത്രനിർമ്മിതമായ ഉല്പന്നങ്ങൾ ഇവിടെ വില്ക്കുവാനായി കൊണ്ടുവന്നിരുന്നതു വിലകൂടിയവയായിരുന്നെങ്കിലും അളവിലും ഭാരത്തിലും തീരെ കുറവായിരുന്നു. ആ കപ്പലുകൾക്കു ഇത്ര കുറച്ചു ഭാരവുമായി കടലിൽ സഞ്ചരിക്കുക പ്രയാസമായിരുന്നു. എന്തെങ്കിലും ഭാരമുള്ള വസ്തു കപ്പലിന്റെ ഉള്ളിൽ നിറയ്ക്കുക ആവശ്യമായി വന്നു. ഇതു ഇംഗ്ലണ്ടിലെ വേണ്ടാത്ത ഉപ്പു കൊണ്ടു നിറയ്ക്കുകയായിരുന്നു പതിവ്. ഇതു നിമിത്തം ഇവിടുത്തുകാർക്കു വെറുതെ കിട്ടുന്ന ഉപ്പിനു പകരം ഇംഗ്ലീഷുകാരുടെ ഉപ്പു വിലയ്ക്കു വാങ്ങേണ്ടിവന്നു. സമുദ്രതീരത്തുനിന്നും അകന്നു



താമസിക്കുന്നവർക്കു വേണ്ടി ഗ്രാമങ്ങളിൽ ഉപ്പുരസമുള്ള മണ്ണിൽ നിന്നു തൊഴിലാളികൾ ഉപ്പു ഉണ്ടാക്കിക്കൊണ്ടിരുന്നതും സർക്കാർ തടഞ്ഞു.

സത്യാഗ്രഹികളുടെ ഒരു സംഘവുമായി സമുദ്രതീരം വരെ നടന്നുപോയിട്ടു അവിടെ വച്ചു ഉപ്പുനിയമം ലംഘിക്കണമെന്നു ഗാന്ധിജി തീരുമാനിച്ചു. ഇതിനായി അദ്ദേഹം ഗുജറാത്തിലെ സൂറത്ത് ജില്ലയിലുള്ള ദണ്ഡി എന്ന സ്ഥലം തിരഞ്ഞെടുത്തു. അവിടെവരെ എത്താൻ ഏതാണ്ടു ഇരുന്നൂറു മൈൽ യാത്ര ഉണ്ടു്. 25 ദിവസംകൊണ്ടു ഈ യാത്ര പൂർത്തിയാക്കണം. എല്ലാ ദിവസവും രാവിലെയും വൈകിട്ടുമായി 7—8 മൈൽ നടക്കണം.

ഗാന്ധിജിയുടെ സംഘത്തിൽ അദ്ദേഹമടക്കം 79 സത്യാഗ്രഹികൾ ഉണ്ടായിരുന്നു. 1930 മാർച്ചു് 12-ാംതിയ്യതി ചരിത്രപ്രസിദ്ധമായ ദണ്ഡിയാത്ര ആരംഭിച്ചു. സബർമതിയിലെ സത്യാഗ്രഹാശ്രമത്തിനു മുമ്പിലുള്ള റോഡിൽ തലേദിവസം രാത്രി തൊട്ടേ ആയിരകണക്കിനു സ്ത്രീപുരുഷന്മാർ താവളം ഉറപ്പിച്ചിരുന്നു. രാവിലെ യാത്ര തുടങ്ങിയപ്പോൾ സബർമതി ആശ്രമം മുതൽ അഹമ്മദാബാദ് പട്ടണം വരെയുള്ള വഴിയിലും. സബർമതി നദിയിലെ പാലത്തിലും, എവിടെ നോക്കിയാലും സ്ത്രീപുരുഷന്മാരുടെ കൂട്ടം കാണാമായിരുന്നു. വഴിയിൽ മാത്രമല്ല, ചുററുമുള്ള വയലുകളിലും, വൃക്ഷങ്ങളിലും കെട്ടിടങ്ങളിലും ഒക്കെ മനുഷ്യരെ മാത്രമേ കാണാനുണ്ടായിരുന്നുള്ളു.

വഴിയിലുള്ള ഗ്രാമങ്ങളിലൊക്കെ ജനക്കൂട്ടം ഗാന്ധിജിയെ സ്വാഗതം ചെയ്തു, സ്ത്രീകൾ അദ്ദേഹത്തിനു ദീപം ഉഴിഞ്ഞു അദ്ദേഹത്തിന്റെ നെററിയിൽ തിലകം ചാർത്തി. പുഷ്പങ്ങൾ അർപ്പിച്ചു. ഉച്ചയൂണും ഏതാനും മണിക്കൂർ വിശ്രമവും, അഥവാ രാത്രി ഊണും ഉറക്കവും വേണ്ട ഇടങ്ങളിൽ ഗാന്ധിജി നാട്ടുകാരോടു സംസാരിക്കുകയും, പിന്നെ ഗ്രാമീണരുടെ സഭ



സബർമതി ആശ്രമം.

യിൽ പ്രസംഗിക്കുകയും ചെയ്തു. 25 ദിവസത്തെ ആ യാത്ര ഗുജറാത്തിലെന്നല്ല രാജ്യം മുഴുവൻ മുമ്പുണ്ടാകാത്ത ഉണർവ്വ് സൃഷ്ടിച്ചു.

ഏപ്രിൽ 5-ന സംഘം സമുദ്രതീരത്തുള്ള ദണ്ഡിയിൽ എത്തി. അടുത്ത ദിവസം ഏപ്രിൽ 6 ആയിരുന്നു. 11 വർഷംകൊണ്ടു ആ ദിവസം സത്യാഗ്രഹദിവസമായി എല്ലാ വർഷവും ആചരിച്ചുവന്നിരുന്നു. അന്നേദിവസം ഗാന്ധിജി തന്റെ സംഘവും ഒരുമിച്ചു രാവിലെ സമുദ്രസ്നാനം ചെയ്തു. പിന്നെ സമുദ്രതീരത്തുള്ള ഒരു ക



ഴിയിൽനിന്നും ഉപ്പുവെള്ളം ഒരു പാത്രത്തിലെടുത്തു. ചില കുഴികളിലൊക്കെ വെള്ളം ഉറഞ്ഞു ഉപ്പായിരുന്നതു എടുത്തു. ആ വെള്ളം അടുപ്പത്തുവച്ചു ചൂടാക്കി ഉപ്പാക്കിയപ്പോൾ അര തോലയോളം ഉണ്ടായിരുന്നു. വൈകിട്ടു, വിദൂരദിക്കുകളിൽനിന്നും ദണ്ഡിതീരത്തെത്തിയ ആളുകളുടെ സദസ്സിൽ വച്ചു വിലപിടിപ്പുള്ള ആ ഉപ്പുകട്ട ലേലം ചെയ്തു. അഹമ്മദാബാദിലെ ഒരു സേട്ടു ആ അരത്തോല ഉപ്പ് 525 രൂപ കൊടുത്തു വാങ്ങി.

രാജ്യം മുഴുവൻ ശ്വാസമടക്കി ഗാന്ധിജിയെ ഇമവെട്ടാതെ നോക്കിക്കൊണ്ടിരുന്നു. ഉപ്പുനിയമം ലംഘിച്ചുകൊണ്ടു അദ്ദേഹം ജനങ്ങൾക്കു സത്യാഗ്രഹം ചെയ്യാൻ സ്വാതന്ത്ര്യം കൊടുത്തു. ആയിരക്കണക്കിനു സ്ത്രീപുരുഷന്മാർ ഉപ്പുനിയമം ലംഘിച്ചുതുടങ്ങി. പല സ്ഥലത്തും ആളുകൾ അറസ്റ്റുവരിച്ചു. പോലീസ് എല്ലാവിധ അക്രമമുറകളും ആരംഭിച്ചു.

രാജ്യത്തെങ്ങും ആളുകളെ ജയിലിലടച്ചു, മർദ്ദിച്ചു, പല തരത്തിൽ ആക്രമിച്ചു, പക്ഷേ ഗാന്ധിജിയെ പിടികൂടാൻ ബ്രിട്ടീഷ് സർക്കാരിന്നു ധൈര്യമുണ്ടായില്ല ഒടുവിൽ അദ്ദേഹം മറെറാരു ഉറച്ച തീരുമാനമെടുത്തു. ഗുജറാത്തിൽതന്നെ ധാരാസാണാ എന്നൊരു സർക്കാർ ഉപ്പുഗോദാം ഉണ്ടായിരുന്നു. അവിടത്തെ ഉപ്പ് ആവശ്യം വരുമ്പോൾ സർക്കാർ മേൽനോട്ടത്തിൽ ബസാറുകളിൽ അയക്കുമായിരുന്നു. താനും തൻെറ കൂട്ടുകാരുംകൂടി ആ ഗോദാം ആക്രമിച്ച് ഉപ്പ് കൊള്ളയടിക്കുമെന്നു ഗാന്ധിജി പ്രഖ്യാപിച്ചു.

ഈ തീരുമാനത്തിനു മുമ്പിൽ സർക്കാരിനു നില്ക്കള്ളിയില്ലാതെവന്നു. ആക്രമണത്തിനുമുമ്പുതന്നെ ഗാന്ധിജിയെ അറസ്റ്റ്ചെയ്തു.

ഗാന്ധിജിക്കു ശേഷം വൃദ്ധനേതാവ് അത്ബാസ് തൈയ്‌ബ്ജി സത്യാഗ്രഹികളുടെ സംഘനേതാവായി. അദ്ദേഹം അറസ്റ്റ് ചെയ്യപ്പെട്ടപ്പോൾ സരോജിനി നായിഡുവും.

സരോജിനി നായിഡു പേരെടുത്ത ഇംഗ്ലീഷ്കവിയായിരുന്നു. അവരുടെ കവിതകൾക്ക് ഇംഗ്ലണ്ടിലും വായനക്കാർ ഉണ്ടായിരുന്നു. അവർ വിദ്യാസമ്പന്നയും, ധനികകുടുംബാംഗവും ആയിരുന്നു.

സരോജിനി നായിഡുവിനെയും സംഘത്തെയും ധരാസാണ സക്കാർ ഉപ്പുഗോഡവിനു മുമ്പിൽവച്ച് സായുധരായ പോലീസുകാർ തടഞ്ഞു എന്ന വാർത്ത രാജ്യത്തെ പത്രങ്ങളിലെല്ലാം അച്ചടിച്ചുവന്നു. മെയ് മാസത്തെ ചുട്ടുപഴുത്ത മണലിൽ ദിവസം മുഴുവൻ അവർ വിശന്നും ദാഹിച്ചും വെയിലത്തു കുത്തിയിരുന്നു.

ഒടുവിൽ അവരെയും അറസ്റ്റ് ചെയ്തു. പിന്നീട് സത്യാഗ്രഹികളുടെ സംഘങ്ങൾ ആഴ്ചകളോളം ആ ഗോഡൗണിനെ ആക്രമിച്ചുകൊണ്ടിരുന്നു. കുതിരപ്പോലീസിന്റെ കുതിരകളെ അവരുടെ നേരെ വിട്ടു. ലാത്തിച്ചാർജ്ജ് നടത്തി. സത്യാഗ്രഹികളുടെ തല അടിച്ചു പൊട്ടിച്ചു. രക്തം പ്രവഹിച്ചുകൊണ്ടിരുന്ന അവസ്ഥയിൽ അവരെ ജയിലിലടച്ചു.

## ഗാന്ധി-ഇർവ്വിൻ ഒത്തുതീർപ്പ്

രാജ്യം എങ്ങും അപ്പോഴേക്കു തീ ആളിപ്പിടിച്ചുകഴിഞ്ഞിരുന്നു. ഒരു വിദേശരാജ്യത്തിനു ഒരു അടിമരാജ്യത്തെ പൗരന്മാരുടെ മേൽ എത്രകണ്ടു ബലം പ്രയോഗിക്കാമോ, അതൊക്കെ വെള്ളക്കാർ ചെയ്തു. രാജ്യത്തെ മുതിർന്ന നേതാക്കന്മാരെല്ലാം ജയിലിലടയ്ക്കപ്പെട്ടു. പക്ഷേ സത്യാഗ്രഹികളുടെ എണ്ണം കുറഞ്ഞില്ല. ഉപ്പുനിയമം ലംഘിച്ചതുകൂടാതെ വിദേശവസ്ത്രങ്ങളുടെയും മദ്യങ്ങളുടെയും കടകളിൽ പിക്കറ്റിങ്ങ് അഥവാ കുത്തിയിരിപ്പ് ആരംഭിച്ചു. ഗ്രാമങ്ങളിലും പട്ടണങ്ങളിലും ചെറുപ്പക്കാർക്ക് ഉത്സാഹത്തിനു ഒരു കുറവും ഉണ്ടായിരുന്നില്ല. ആയിരക്കണക്കിനാളുകൾ ജയിലിലായി. ആയിരക്കണക്കിനു ആളുകളുടെ സ്വത്തുക്കൾ കണ്ടുകെട്ടി. അനേകം പേർക്കു മുറിവേററു നൂറുകണക്കിനു ആളുകൾ മരിച്ചു.

സ്ത്രീകൾ നിസ്സങ്കോചം സമരത്തിൽ പങ്കെടുത്തു എന്നതായിരുന്നു ഈ പ്രാവശ്യത്തെ സമരത്തിന്റെ ഒരു വലിയ പ്രത്യേകത. ഗുജറാത്തിൽ പ്രത്യേകിച്ചും ദണ്ഡിയാത്രസമയത്തും സ്ത്രീകൾക്കു ഗാന്ധിജി വലിയ ഉത്സാഹം പകർന്നുകൊടുത്തു.



വട്ടമേശസമ്മേളനം, ലണ്ടൻ

ജയിലിൽ പോയ സ്ത്രീകളുടെ എണ്ണം അവിടെ വളരെ കൂടുതലായിരുന്നു. രാജ്യത്തിന്റെ മറ്റു ഭാഗങ്ങളിലും സ്ത്രീകളിൽ അപൂർവ്വമായ ഉണർവ്വ് കണ്ടു. ഉത്തരഭാരതത്തിൽ, പ്രത്യേകിച്ചും ഉത്തരപ്രദേശത്തും ബീഹാറിലും അന്നു സ്ത്രീകൾ പർദ ധരിച്ചിരുന്നു. എന്നിട്ടും നൂറായിരം സ്ത്രീകൾ — പഠിച്ചവരും പഠിക്കാത്തവരും — പർദ ഉപേക്ഷിച്ച് രാഷ്ട്രീയസമരത്തിൽ പങ്കെടുത്തു. എത്രയോ പേർക്കു അടി ഏറ്റു. എത്രയോ പേർ ജയിലിൽ പോയി.

ഉഷ്ണകാലം പോയി മഴക്കാലം എത്തി. പിന്നെ തണുപ്പുകാലവും. പക്ഷേ സമരത്തിന്റെ ചൂടിനു ഒരു കുറവും ഉണ്ടായില്ല. എന്നു മാത്രമല്ല, ഗുജറാത്തിലെ ബാർദോളി താലൂക്കിലും ഖേഡാ ജില്ലയിലും കൃഷിക്കാർ നികുതിനിഷേധപ്രസ്ഥാനവും വളരെ ശക്തിയായി ആരംഭിച്ചു. ഉത്തരപ്രദേശത്തും മറ്റു പല സംസ്ഥാനങ്ങളിലുംകൂടി കൃഷിക്കാർ നികുതിനിഷേധത്തിനു തയ്യാറെടുത്തുതുടങ്ങി.

അവസാനം സർക്കാർ പരിഭ്രമിച്ചു. അടുത്ത വർഷം ആരംഭിച്ചപ്പോഴേക്കു വൈസ്രോയി ഇർവിൻ പ്രഭു ഒത്തുതീർപ്പുസംഭാഷണത്തിനായി എല്ലാ പ്രധാന കോൺഗ്രസ്സ് നേതാക്കന്മാരെയും ജയിലിൽനിന്നും മോചിപ്പിച്ചു.

കോൺഗ്രസ്സിലെ എല്ലാ പ്രധാനനേതാക്കളെയും മോചിപ്പിച്ചശേഷം ഭാരതത്തിലെ വൈസ്രോയി ഇർവിൻ പ്രഭു ഗാന്ധിജിയുമായി സംഭാഷണം നടത്തി. ഈ സംഭാഷണം ഏഴു ദിവസം നീണ്ടുനിന്നു. ഒടുവിൽ 1931 മാർച്ചിൽ 'ഗാന്ധി-ഇർവിൻ ഒത്തുതീർപ്പ്' ഉണ്ടായി. ചരിത്രത്തിലാദ്യമായി ഭാരതസർക്കാരിനു നാട്ടിലെ വിപ്ലവനേതാക്കന്മാരുടെ തുല്യപദവിയിലേക്കു ഇറങ്ങിവന്നിട്ടു ഒരു വിരാമസന്ധി ഉണ്ടാക്കേണ്ടിവന്നു. ഏറെക്കുറെ ഇതു രണ്ടു രാജ്യങ്ങൾ തമ്മിലുള്ള യുദ്ധം അവസാനിപ്പിക്കാനുണ്ടാക്കുന്ന സന്ധി പോലുള്ളതായിരുന്നു. ഇരുഭാഗത്തുനിന്നും ഏതാനും വ്യവസ്ഥകൾ വച്ചു. ബ്രിട്ടീഷ് സർക്കാരുമായി സംഭാഷണം നടത്താൻ ലണ്ടനിൽ വട്ടമേശാസമ്മേളനത്തിൽ പങ്കെടുക്കാമെന്നു കോൺഗ്രസ്സ് വാക്കുകൊടുത്തു. അതുവരെ സത്യാഗ്രഹസമരം നിർത്തിവെക്കാമെന്നും സമ്മതിച്ചു. സർക്കാർ അറസ്റ്റ് ചെയ്തവരെ എല്ലാം ജയിലുകളിൽനിന്ന് മോചിപ്പിച്ചു. സമുദ്രതീരത്തെ ഉപ്പു ആർക്കും സ്വന്ത ഉപയോഗത്തിന് എടുക്കാമെന്നും വിളംബരം ചെയ്തു.

ഇംഗ്ലണ്ടിലും ഭാരതത്തിലും അന്നു രണ്ടു രീതിയിലുള്ള വെള്ളക്കാർ ഉണ്ടായിരുന്നു. ഒരു കൂട്ടർ ഗാന്ധിജിയുടെ സത്യാഗ്രഹത്തിന്റെ വിജയം കണ്ടിട്ട് ഭാരതത്തിനു സ്വാതന്ത്ര്യം കൊടുത്തേ പറ്റൂ എന്നു വിശ്വസിച്ചു. മറുകൂട്ടർ പേടിപ്പിച്ചും, ഭീഷണിപ്പെടുത്തിയും, ഭിന്നിപ്പിച്ചും ഭാരതത്തെ കുറെ കാലത്തേക്കുകൂടി തങ്ങളുടെ അധീനതയിൽ വയ്ക്കാമെന്ന് ആശിച്ചു. ഇർവിൻ പ്രഭുവിന്റെ കാലാ

യർവദാ സെൻട്രൽ ജയിൽ



വധി തീരാറായപ്പോഴാണ് ഗാന്ധി-ഇർവ്വിൻ ഒത്തുതീർപ്പ് ഉണ്ടായതു്. അദ്ദേഹം പിരിഞ്ഞയുടൻ വില്ലിംങ്ടൺ പ്രഭു ഇവിടത്തെ പുതിയ വൈസ്രോയിയായി എത്തി. അദ്ദേഹം രണ്ടാമത്തെ കൂട്ടത്തിൽപ്പെട്ട ആളായിരുന്നു. അദ്ദേഹവും അദ്ദേഹത്തിന്റെ ഉപദേശകരും ഈ ഒത്തുതീർപ്പ് തകർക്കാൻ ശ്രമിച്ചു. കോൺഗ്രസ്സ് ലണ്ടനിലെ വട്ടമേശാസമ്മേളനത്തിൽ പങ്കെടുക്കാനുള്ള തീരുമാനം ഉപേക്ഷിക്കട്ടെ എന്നു കരുതി പല മാർഗ്ഗങ്ങളിൽകൂടി അവർ രാജ്യവാസികളുടെ കോപം ആളിക്കത്തിക്കാൻ ശ്രമിച്ചു. ലാഹോർ ഗൂഢാലോചനക്കേസിൽ കുരുക്കിയിരുന്ന സർദാർ ഭഗത്സിങ്ങ് തുടങ്ങിയവരെ തൂക്കിക്കൊല്ലാൻ ബ്രിട്ടീഷ് കോടതി വിധിച്ചു. ഇതുമൂലം രാജ്യമാകെ കോപത്തിന്റെ കൊടുങ്കാറ്റടിക്കും എന്നു ഗാന്ധിജിവരെ പറഞ്ഞുനോക്കിയിട്ടും ഭഗത്സിങ്ങിനെ തൂക്കിക്കൊല്ലുക തന്നെ ചെയ്തു.

ഭാരതത്തിന്റെ സ്വാതന്ത്ര്യ-മാർഗ്ഗത്തിൽ ഓരോ വിധത്തിലുള്ള തടസ്സം ഉണ്ടാക്കാനാഗ്രഹിച്ച ആളുകൾക്കായിരുന്നു ഇംഗ്ലണ്ടിലെ സർക്കാരിലും ശക്തി കൂടുതൽ. ഇംഗ്ലീഷ് ഭരണത്തെ പിന്താങ്ങുന്നവരെയായിരുന്നു കൂടുതലും വട്ടമേശാസമ്മേളനത്തിനു ക്ഷണിച്ചുകൊണ്ടിരുന്നതു്. ഇതു കൂടാതെ വിവിധ മതവിശ്വാസികളുടെ പ്രത്യേകപ്രതിനിധികളെ സർക്കാർ ക്ഷണിച്ചു — ക്രിസ്ത്യാനികളെയും, സിക്കുകാരെയും, മുസ്ലീങ്ങളെയും കൂടാതെ ഹിന്ദുക്കളിലെ അവർണ്ണജാതിക്കാരെ വരെ. കോൺഗ്രസ്സിനെ സവർണ്ണഹിന്ദുക്കളുടെ പ്രതിനിധിയായി മാത്രം കരുതി.

ഇക്കാര്യങ്ങൾകൊണ്ട് കോൺഗ്രസ്സിനും ഗാന്ധിജിക്കും ലണ്ടനിൽ പോകുന്നതു് തികച്ചും വ്യർത്ഥമാണെന്നു തോന്നി.

ഒടുവിൽ ബ്രിട്ടീഷ് സർക്കാർ വീണ്ടും അല്പം അയഞ്ഞുകൊടുത്തു. സമ്മേളനത്തിൽ ഒരു കാര്യവും ഭൂരിപക്ഷപ്രകാരം തീരുമാനിക്കുകയില്ലെന്നു് അവർക്കു് പ്രഖ്യാപിക്കേണ്ടിവന്നു. ബ്രിട്ടീഷ് സർക്കാർ ഓരോ തരത്തിലുള്ള അഭിപ്രായം അറിയാനായി ഓരോ തരത്തിലുള്ള ആളുകളെ വിളിക്കുന്നു എന്നു മാത്രം. അപ്പോൾ കോൺഗ്രസ്സ് ഗാന്ധിജിയെ മാത്രം തങ്ങളുടെ പ്രതിനിധിയായി അയക്കാൻ തീരുമാനിച്ചു. പക്ഷേ വട്ടമേശാസമ്മേളനം പൂർണ്ണമായും പരാജയപ്പെട്ടു ഭാരതത്തിൽ തിരിച്ചെത്തിയ ഉടൻ ഗാന്ധിജിയെ ബോംബെയിൽവച്ച് അറസ്റ്റ് ചെയ്തു. ഒപ്പം രാജ്യത്തെ മററു നേതാക്കന്മാരെയും.

ആളുകൾ ജയിലിനു പുറത്തായിട്ടു് കഷ്ടിച്ചു് ഒരു വർഷമേ ആയിട്ടുള്ളു. അപ്പോഴേക്കു വീണ്ടും ജയിൽവാസത്തിനായി ആയിരക്കണക്കിനാളുകൾക്കു രംഗത്തിറങ്ങേണ്ടിവന്നു. ജയിലിൽ കഴി

ഞ്ഞ തവണ അനുഭവിച്ച കഷ്ടപ്പാടുകളൊക്കെ മറന്നു അവർ വീണ്ടും അതിനു തയ്യാറായി.

## സംസ്ഥാനങ്ങളിലെ കോൺഗ്രസ്സ് മന്ത്രിസഭകളും രണ്ടാം ലോകമഹായുദ്ധവും

വീണ്ടും പഴയപോലെ അക്രമം തുടങ്ങി. ഒപ്പം ജനങ്ങളുടെ ജീവത്യാഗവും. രാജ്യത്തെ എല്ലാ രാഷ്ട്രീയസംഘടനകളും ജപ്തിചെയ്യപ്പെട്ടു. എല്ലാ കോൺഗ്രസ്സ് കമ്മിററികളും നിയമവിരുദ്ധമാക്കി. എല്ലാ രാഷ്ട്രീയപത്രങ്ങളോടും ജാമ്യത്തുകയായി വലിയ വലിയ സംഖ്യകൾ ആവശ്യപ്പെട്ടു. കൊടുത്തില്ലെങ്കിൽ അവ നിർത്തും. രാഷ്ട്രപ്രേമികളുടെ പ്രസ്സുകളിൽ കോൺഗ്രസ് ലഘുലേഖകൾ വീണ്ടും രഹസ്യമായി അച്ചടിച്ചുതുടങ്ങി. ചക്കാസംഘങ്ങളും, അധഃകൃതോദ്ധാരണത്തിനുള്ള ആശ്രമങ്ങളുംവഴി അവ ഗ്രാമങ്ങൾതോറും വിതരണം ചെയ്തു.

സമരം വളരെ കൊടുമ്പിരികൊണ്ടപ്പോൾ ഇംഗ്ലണ്ടിലെ പ്രധാനമന്ത്രി ഭാരതത്തിൽ അടുത്ത തവണ ചെയ്യാനുദ്ദേശിക്കുന്ന ഭരണപരിഷ്കാരങ്ങളെപ്പററിയുള്ള തൻെറ തീരുമാനം അറിയിച്ചു — തൊട്ടുകൂടാത്തവരെ ഹിന്ദുക്കളിൽനിന്നു മാററികണക്കാക്കും, അവർക്കു തിരഞ്ഞെടുപ്പിൽ തങ്ങളുടെ സ്വന്തം പ്രതിനിധിയെ തിരഞ്ഞെടുക്കാൻ അവകാശമുണ്ടാകും.

ജയിലിൽ ഗാന്ധിജിയുടെ അടുത്തും ഈ തീരുമാനം എത്തി. ഇങ്ങനെ ചെയ്താൽ താൻ പ്രാണൻ വെടിയുമെന്നു് അദ്ദേഹം ഇംഗ്ലീഷുകാരെ നേരത്തെ താക്കീതുചെയ്തിരുന്നു. ഈ തീരുമാനം അറിഞ്ഞയുടൻ അദ്ദേഹം നിരാഹാരസത്യാഗ്രഹം തുടങ്ങി.

1932 സപ്തമ്പർ 20-ാംതീയതി ഈ നിരാഹാരസത്യാഗ്രഹം തുടങ്ങി. രാജ്യം ഒട്ടാകെ ആയിരവും ലക്ഷവും കണക്കിനു ആളുകൾ ഗാന്ധിജിയുടെ പ്രാണരക്ഷയ്ക്കുവേണ്ടി അന്നു ഈശ്വരനോടു് പ്രാർത്ഥിച്ചു, ഉപവാസം അനുഷ്ഠിച്ചു. ഈ ഉപവാസംകൊണ്ടു് സവർണ്ണഹിന്ദുക്കളുടെ ഉള്ളിൽ ഉണർവുണ്ടായി. തന്മൂലം അവർണ്ണനേതാക്കന്മാരുടെയും മനസ്സു് മാറി. ഒടുവിൽ ഗാന്ധിജിയുടെ മുമ്പിൽവച്ചുതന്നെ എല്ലാ നേതാക്കന്മാരും ഒരു ഒത്തുതീർപ്പിൽ ഒപ്പുവച്ചു. ബ്രിട്ടീഷ്സർക്കാരിൻെറ തീരുമാനം റദ്ദാക്കണമെന്നു ആവശ്യപ്പെട്ടു. അവസാനം ആ തീരുമാനം റദ്ദാക്കി. സവർണ്ണഹിന്ദുക്കൾ ഗാന്ധിജിയുടെ നേതൃത്വത്തിൽ തീണ്ടലും തൊടീലും അവസാനിപ്പിക്കാൻ യത്നിച്ചു. ഗാന്ധിജിയുടെ പ്രാണൻ രക്ഷപ്പെട്ടു. അദ്ദേഹം പിന്നെ തീണ്ടലും തൊടീലും അവസാനിപ്പിക്കാൻ സർവ്വാത്മനാ ശ്രമിച്ചു. തൊട്ടുകൂടാത്തവർക്കു അദ്ദേഹം ഒരു പുതിയ പേരിട്ടു —

'ഹരിജനങ്ങൾ'. അതായതു ഈശ്വരൻെറ ആളുകൾ. ഇംഗ്ലീഷിലും, ഹിന്ദിയിലും, ഗുജറാത്തിലുമുള്ള തൻെറ പത്രങ്ങളുടെ പഴയ പേരു മാററി 'ഹരിജൻ' എന്നാക്കി. കൂടാതെ അദ്ദേഹം തൻെറ സബർമതി ആശ്രമം ഹരിജൻ പ്രസ്ഥാനത്തിലെ പ്രവത്തകർക്കുള്ള ആശ്രമമാക്കി.



ഖാൻ അബ്ദുൾ ഗഫാർഖാൻ

സത്യാഗ്രഹികളിൽതന്നെ അധികംപേരും ഇപ്പോൾ ഹരിജൻ സേവനത്തിൽ അദ്ദേഹത്തിൻെറ പിന്നിൽ അണിനിരന്നുകഴിഞ്ഞിരുന്നു. എങ്കിലും കുറെ പേർ സത്യാഗ്രഹം തുടരണമെന്ന അഭിപ്രായക്കാരായിരുന്നു. അതുകൊണ്ടു ഗാന്ധിജിയുടെ അഭിപ്രായപ്രകാരം പൊതുസത്യാഗ്രഹപരിപാടി നിത്തുകയും സത്യാഗ്രഹം തുടരണമെന്നാഗ്രഹിക്കുന്നവർക്കു് വ്യക്തിപരമായി അങ്ങനെ ചെയ്യാൻ അനുവാദം കൊടുക്കുകയും ചെയ്തു. ഇതിനിടയ്ക്കു ദില്ലിയിലെ കേന്ദ്രഅസംബ്ലിയിലേക്കു് തെരഞ്ഞെടുപ്പും അടുത്തിരുന്നു. കോൺഗ്രസ്സ് ആ തെരഞ്ഞെടുപ്പുകളിൽ തങ്ങളുടെ പ്രതിനിധികളെ അയക്കാൻ തീരുമാനിച്ചു.

1935-ൽ ബ്രിട്ടീഷ്സർക്കാർ ഭാരതത്തിനുള്ള പുതിയ ഭരണസമ്പ്രദായം പ്രഖ്യാപിച്ചു. 1937 ആദ്യം എല്ലാ സംസ്ഥാനങ്ങളിലും പുതിയ തെരഞ്ഞെടുപ്പുകൾ നടന്നു. മുസ്ലീങ്ങളെ അപേക്ഷിച്ചു ഹിന്ദുക്കൾ കൂടുതലുള്ള എല്ലാ സംസ്ഥാനങ്ങളിലും ഈ തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സിന്നു വലിയ ഭൂരിപക്ഷം കിട്ടി. എന്നു മാത്രമല്ല, മുസ്ലീങ്ങൾ കൂടുതലുള്ള ഒരു സംസ്ഥാനത്തും അവക്കു വലിയ ഭൂരിപക്ഷം കിട്ടി — വടക്കുപടിഞ്ഞാറൻ അതിത്തിസംസ്ഥാനത്തു്.

ഗാന്ധിജിയുടെ അഹിംസാത്മകസത്യാഗ്രഹത്തിൻെറ ഒരു പ്രധാന സേനാനായകനായിരുന്നു ഖാൻ അബ്ദുൾ ഗഫാർ ഖാൻ. സവ്വകാര്യത്തിനും തല്ലിച്ചാകുന്ന പഠാന്മാരുടെ രാജ്യക്കാരനായിരുന്നെങ്കിലും അദ്ദേഹം അഹിംസയുടെ കാര്യത്തിൽ ഗാന്ധിജിയുടെ ഏററവും വലിയ സഹായിയായി. അദ്ദേഹത്തിൻെറ പേരുപോ

ലും അതിർത്തിഗാന്ധി എന്നായി. അദ്ദേഹം പെഷവാറിൽ ''ഈശ്വരസേവകന്മാർ'' എന്ന പേരിൽ പഠാന്മാരുടെ ഒരു അഹിംസക സംഘം 1930-ലെ സമരകാലത്തുതന്നെ തയ്യാറാക്കിയിരുന്നു. നല്ല നീളവും വണ്ണവുമുള്ള തടിയൻ പഠാന്മാർ കൈയ്യും കെട്ടി നിന്നു മൗനമായി ലാത്തിയടി കൊള്ളുന്നതു കണ്ടു രാജ്യം മുഴുവൻ അന്തംവിട്ടുപോയി. സർക്കാർ അവിടെ ഭയങ്കര അക്രമങ്ങൾ നടത്തി. ഒരിക്കൽ സൈന്യത്തിലെ ഒരു ഗഢ്‌വാലി ബററാലിയനെ ധീരരും നിരായുധരുമായ സത്യാഗ്രഹികളെ വെടിവയ്ക്കാത്ത കുററത്തിനു സൈനികവിചാരണചെയ്തു.

പക്ഷേ തെരഞ്ഞെടുപ്പിൽ അതിർത്തിഗാന്ധിതന്നെ വിജയിച്ചു. വോട്ടർമാർ കോൺഗ്രസ്സിനെതന്നെ ബഹുഭൂരിപക്ഷത്തോടെ ജയിപ്പിച്ചു് അവിടത്തെ കൗൺസിലിലയച്ചു.

കൗൺസിലുകളിൽ പോയി മന്ത്രിസഭകൾ ഉണ്ടാക്കുകയും ഭരണം നടത്തുകയും ആയിരുന്നില്ല കോൺഗ്രസ്സിന്റെ ലക്ഷ്യം.

കോൺഗ്രസ്സ് സ്വന്തം സർക്കാർ ഉണ്ടാക്കാൻ തയ്യാറായില്ലെങ്കിൽ തങ്ങളുടെ പദ്ധതി മുഴുവൻ തകരുമെന്നു് ഇംഗ്ലീഷ് സർക്കാർ മനസ്സിലാക്കി. ഗാന്ധിജിയും വൈസ്രോയിയും തമ്മിൽ നീണ്ടു കത്തിടപാടുകൾ നടത്തി. ഗവർണ്ണർ, തങ്ങളുടെ സർക്കാരിന്റെ തീരുമാനങ്ങൾക്കു എതിരായി നടപടികൾ എടുക്കുകയില്ലെന്നു ഉറപ്പുതന്നാലേ തങ്ങൾ മന്ത്രിസഭ ഉണ്ടാക്കുകയുള്ളു എന്നു് കോൺഗ്രസ്സ് പറഞ്ഞു. ഏറെ നാൾ സർക്കാർ ഉറപ്പു നല്കാൻ മടിച്ചു. കൗൺസിലിലെ മററു കക്ഷിക്കാരുടെ സർക്കാർ ഉണ്ടാക്കാൻ അവർ ശ്രമിച്ചു. പക്ഷേ അവർ അവതരിപ്പിച്ച ബില്ലുകൾ ഒക്കെ കോൺഗ്രസ്സ് അംഗങ്ങൾ ഭൂരിപക്ഷത്തോടെ റദ്ദാക്കിക്കൊണ്ടിരുന്നു

ഒടുവിൽ വൈസ്രോയി കോൺഗ്രസ്സുകാരുടെ വ്യവസ്ഥകൾ അംഗീകരിച്ചു. ഇംഗ്ലീഷ്‌സർക്കാർ, ഇങ്ങനെ രാജ്യത്തിനു സംസ്ഥാനസ്വാതന്ത്ര്യം നൽകാൻ നിർബ്ബന്ധിതരായി. രാജ്യത്തെ അധികം സംസ്ഥാനങ്ങളിലും കോൺഗ്രസ്സ് മന്ത്രിസഭകൾ ഉണ്ടായി. ലോകത്തു ആരും സങ്കല്പിക്കുകപോലും ചെയ്യാത്ത കാര്യങ്ങൾ സത്യാഗ്രഹംകൊണ്ടു നേടി എടുത്തു.

സംസ്ഥാനസ്വാതന്ത്ര്യം കിട്ടി മൂന്നു വഷം ആയപ്പോഴേക്കും രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചു. ഭാരതത്തിലെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുടെ അഭിപ്രായം ആരായാതെതന്നെ ജമ്മനിക്കെതിരായുള്ള യുദ്ധത്തിൽ ഇംഗ്ലണ്ടു ഭാരതത്തെക്കൂടി ചേർത്തു.

ഇതു ഭാരതത്തിനു മുഴുവൻ അവമാനമായി. കോൺഗ്രസ്സിന്റെ നിർദ്ദേശം അനുസരിച്ചു് എല്ലാ കോൺഗ്രസ്സ്‌സംസ്ഥാനമന്ത്രിസഭകളും രാജിവെച്ചു.

യുദ്ധകാലത്തു് ഇംഗ്ലണ്ടിൽ, പരാജയങ്ങൾ ഉണ്ടായിട്ടും ധൈര്യം കൈവെടിയാതെ യുദ്ധം ചെയ്തുകൊണ്ടിരുന്ന ചർച്ചിലിന്റെ സർക്കാർ ഭാരതത്തിന്റെ സ്വാതന്ത്ര്യകാര്യത്തിൽ വളരെ മോശമായ അഭിപ്രായമാണു് വച്ചുപുലർത്തിയിരുന്നതു്. അതുകൊണ്ടു് 1942-ൽ ജർമ്മനിയോടു ചേർന്നു് ജപ്പാൻ സിങ്കപ്പൂരിലും ബർമ്മയിലും നിന്നും് വെള്ളക്കാരെ തുരത്തിയിട്ടു് ഭാരതത്തിലേക്കു മുന്നേറാൻ ഭാവിച്ചപ്പോൾ കോൺഗ്രസ്സിനു രാജ്യവ്യാപകമായ സത്യാഗ്രഹസമരം തുടങ്ങുകയല്ലാതെ മററു പോംവഴി ഒന്നും ഇല്ലായിരുന്നു. ഗാന്ധിജി വെള്ളക്കാരോടു ഭാരതം വിട്ടുപോവാൻ വ്യക്തമായി ആവശ്യപ്പെട്ടു. ജപ്പാൻകാരെ ഞങ്ങൾ സ്വയം നേരിട്ടുകൊള്ളാം.

ഈ സന്ദർഭത്തിൽ നേതാജി സുഭാഷ് ചന്ദ്രബോസിനെ നമുക്കു മറക്കാൻ കഴിയില്ല. യുദ്ധം തുടങ്ങിയപ്പോൾ അദ്ദേഹം സ്വന്തം വീട്ടിൽ തടവുകാരനാക്കപ്പെട്ടു. പക്ഷേ എങ്ങനെയോ കടന്നുകളഞ്ഞു. ഒരു ദിവസം പെട്ടെന്നു ജർമ്മനിയിലെ ബർലിൻ റേഡിയോവിൽ അദ്ദേഹത്തിന്റെ ശബ്ദം കേട്ടു. പിന്നീട് സുഭാഷ് ബോസ് ജർമ്മനിയിലും ഇററലിയിലും ജപ്പാനിലുമായി കഴിഞ്ഞു. ഭാരതത്തെ അടിമയാക്കി വച്ച ഇംഗ്ലീഷുകാരുടെ ശത്രുക്കളെല്ലാം അദ്ദേഹത്തിന്റെ മിത്രങ്ങളായി.

## സ്വതന്ത്രഭാരതീയസേനയും 'ഭാരതം വിടുക' സമരവും

ജപ്പാൻകാരുടെ കയ്യിൽ തടവുകാരനായിരുന്ന ഭാരതീയ പട്ടാളക്കാരെ ചേർത്തു് ബോസ് ഒരു 'സ്വതന്ത്രഭാരതീയസേന' സ്ഥാപിച്ച് സ്വയം അതിന്റെ നായകനായി. അദ്ദേഹത്തിന്റെ സൈന്യത്തിലുള്ളവർ അദ്ദേഹത്തെ നേതാജി എന്നു വിളിച്ചു. നേതാജി 'ജയ് ഹിന്ദ്' എന്നൊരു പുതിയ സൈനികാഭിവാദനം നടപ്പാക്കി.

1942-ൽ നേതാജി ജപ്പാന്റെ പേരിൽ റേഡിയോവിൽക്കൂടി ഭാരതീയർക്കു് ഒരു ഉറപ്പു കൊടുത്തു. അവർ ഇംഗ്ലീഷുകാരെ തോല്പിച്ചാൽ ഭാരതത്തെ സ്വതന്ത്രമാക്കാൻ ജപ്പാൻ സഹായിക്കുമെന്നു്. മറുവശത്തു് രാജ്യത്തിനുള്ളിൽ ഗാന്ധിജിയുടെ മുദ്രാവാക്യം ഉയർന്നു: "വെള്ളക്കാരേ, ഭാരതം വിട്ടുപോകു."

ആസ്സാമും, ബംഗാളും, ബീഹാറും ഒഴിച്ചുള്ള മററുള്ളിടങ്ങളിൽ നിന്നും് പിന്തിരിയാൻ തയ്യാറായിരിക്കാൻ ഇംഗ്ലീഷു സൈന്യത്തിനു ആജ്ഞ കിട്ടിക്കഴിഞ്ഞിരുന്നു. പിന്തിരിയുന്ന ഇംഗ്ലീഷു് സൈന്യം എല്ലാ വലിയ ഫാക്ടറികളും, തീവണ്ടിപ്പാതകളും, പാലങ്ങളും ജപ്പാൻകാർക്കു കിട്ടാതെ നശിപ്പിച്ചിട്ടു പോകുമെന്നു് കോൺഗ്രസ്സിനു അറിവു കിട്ടിക്കഴിഞ്ഞിരുന്നു. ഗാന്ധിജി ഇതെതിർത്തു. ഭാര



സുഭാഷ് ചന്ദ്ര ബോസ്

ത്തിലെ വിലയേറിയ സമ്പത്തു നശിപ്പിക്കാൻ വെള്ളക്കാർക്കു് ആരു് അധികാരം കൊടുത്തു?

. ഒടുവിൽ 1942 ആഗസ്റ്റിൽ കേൺഗ്രസ്സും സർക്കാരും തമ്മിൽ തുറന്ന യുദ്ധം ആരംഭിച്ചു. ''പ്രവർത്തിക്കുക അഥവാ മരിക്കുക'' എന്ന ആജ്ഞ ഗന്ധിജി ജനങ്ങൾക്കു നൽകി.

ഗാന്ധിജിയുടെ ആജ്ഞ കിട്ടാത്ത താമസം, ഇരുഭാഗത്തുനിന്നും ഭയങ്കരയുദ്ധം തുടങ്ങി. രാജ്യം മുഴുവനുമുള്ള ചെറുതും വലുതുമായ എല്ലാ കോൺഗ്രസ്സ് നേതാക്കന്മാരെയും സർക്കാർ അന്നേദിവസം ജയിലിലടച്ചു. നേതാക്കന്മാർ ഇല്ലാതെ ജനങ്ങൾ തീവണ്ടിപ്പാതകളും കമ്പിത്തൂണുകളും, റോഡുകളും, പാലങ്ങളും ഒക്കെ തകർത്തുതുടങ്ങി. സൈന്യവും പോലീസും വെടി വച്ചു.

ആയിരക്കണക്കിനു ആളുകൾ കൊല്ലപ്പെട്ടു. പ്രതികാരമായി ജനങ്ങൾ എത്രയോ പോലീസ് സ്റ്റേഷൻ കത്തിച്ചു. കുറെനാളത്തേക്ക രാജ്യം മുഴുവൻ തീ പിടിച്ചമട്ടായിരുന്നു.

പാളങ്ങൾ പലയിടത്തും വളരെ ദൂരം തകർന്നിരുന്നതുകൊണ്ടു് തീവണ്ടി യാത്ര നിലച്ചു. സൈന്യങ്ങളുടെ പോക്കവരവു ഏറെനാളത്തേക്ക നിലച്ചു. റോഡുകളും അവിടവിടെ വളരെ ദൂരം തകർത്തുകളഞ്ഞു. എത്രയോ കൊച്ചു കൊച്ചു പാലങ്ങൾ തകർത്തു. സൈനികജീപ്പുകൾക്കും ട്രക്കുകൾക്കും വഴി അടഞ്ഞുപോയി.

രാജ്യം മുഴുവൻ ഛിന്ന-ഭിന്നമായതു നേരെയാക്കാൻ വെള്ളക്കാർക്ക അനേകം മാസങ്ങൾ വേണ്ടിവന്നു.

നശീകരണപ്രവർത്തനങ്ങളിൽ പിടിച്ച ആളുകളെ, തങ്ങളുടെ കൂട്ടുകാരെപ്പററി സർക്കാരിനു വിവരം കൊടുക്കാനായി വല്ലാതെ മർദ്ദിച്ചു. ബീഹാർ ജയിലിൽനിന്നും ഒളിച്ചോടി രഹസ്യമായി സർക്കാർവിരുദ്ധപ്രവർത്തനങ്ങൾ സംഘടിപ്പിച്ചുകൊണ്ടിരുന്ന ജയപ്രകാശ് നാരായണനെ അവസാനം അറസ്ററുചെയ്തു ലാഹോർ ജയിലിലടച്ചു. അദ്ദേഹത്തെ അനേകം മണിക്കൂർ മഞ്ഞുകട്ടകളിൽ ഇരുത്തി. എല്ലാ രഹസ്യവാർത്തകളും പറയിക്കാനായി അദ്ദേഹത്തെ തുടർച്ചയായി അനേകം രാത്രികളിൽ ബലാൽക്കാരമായി ഉറക്കമിളപ്പിച്ചു.

രണ്ടു രണ്ടര കൊല്ലത്തേക്ക രാജ്യം മുഴുവൻ ഒരു വലിയ ജയിലായിത്തീർന്നു. ഇംഗ്ലീഷ് സൈന്യത്തിനും അടിക്കടി അനവധി ബുദ്ധിമുട്ടുകൾ സഹിക്കേണ്ടിവന്നു.

പക്ഷേ ഇതിനിടയ്ക്കു ജർമ്മനി യുദ്ധത്തിൽ ദുർബ്ബലമായിക്കൊണ്ടിരുന്നു. സോവിയററുറഷ്യ അവരെ പരാജയപ്പെടുത്തി. റഷ്യയിൽനിന്നും ജർമ്മൻ സൈന്യത്തിനു തോററോടേണ്ടിവന്നപ്പോൾ അമേരിക്കൻ സേനയുടെ സഹായത്തോടെ ഇംഗ്ലീഷ് സേന അവരെ വളയാൻ മറെറാരാക്രമണം നടത്തി. കിഴക്ക ജപ്പാന്റെ ശക്തിയും ക്ഷയിച്ചുവന്നു...

അവസാനം ഗാന്ധിജിയെ ജയിലിൽനിന്നും മോചിപ്പിച്ചു. മററു നേതാക്കന്മാരെയും ക്രമേണ വിട്ടുതുടങ്ങി. അവരുടെ പിന്തുണ നേടാൻ സർക്കാർ വീണ്ടും പ്രയത്നം ആരംഭിച്ചു. പക്ഷെ നേതാക്ക



1942.ലെ 'ഭാരത വിടുക'
സമരത്തിന്റെ ഒരു ദൃശ്യം.

ന്മാർ പൂർണ്ണസ്വാതന്ത്ര്യത്തിൽ കുറഞ്ഞൊന്നും അംഗീകരിക്കാൻ തയ്യാറായില്ല.

1945-ൽ യുദ്ധം അവസാനിച്ചു. അതിനുമുമ്പുതന്നെ ഭാരതത്തിന്റെ കിഴക്കൻ അതിർത്തിയിൽ ജപ്പാൻകാർ തോററുകഴിഞ്ഞിരുന്നു. നേതാജി സുഭാഷ് ബോസിനെ സഹായിച്ച സ്വതന്ത്ര ഭാരതീയസേനയിലെ അനേകം പേരെ അറസ്ററുചെയ്തു ഭാരതത്തിൽ കൊണ്ടുവന്നു. അവരുടെ പേരിൽ രാജ്യദ്രോഹക്കുററം ചുമത്തി. ഈ വീരദേശഭക്തന്മാരെ മോചിപ്പിക്കുവാൻ ശക്തമായ ജനസ്വരം ഉയർന്നു. പലയിടങ്ങളിലും പ്രകടനങ്ങൾ നടന്നു. ജപ്പാൻ തോല്ക്കുകയും യുദ്ധം അവസാനിക്കുകയും ചെയ്തതോടൊപ്പം നേതാജി ബോസിന്റെ വിമാനം ജപ്പാനിലേക്കു പോകുന്നവഴി കത്തി നശിച്ചെന്നും അദ്ദേഹം മൃതിയടഞ്ഞെന്നുമുള്ള വാർത്ത കേട്ടു രാജ്യം മുഴുവൻ അഗാധമായ ദുഃഖത്തിലാണ്ടു.

സ്വതന്ത്രഭാരതീയസേനയിലെ ഓഫീസർമാരുടെയും പട്ടാളക്കാരുടെയും പേരിൽ ദില്ലിയിലെ ചുവപ്പുകോട്ടയിൽ കേസു ആരംഭിച്ചു നാട്ടുകാരുടെ മുഴുവൻ ശ്രദ്ധയും അങ്ങോട്ടു തിരിഞ്ഞു. അവരെ രക്ഷിക്കാൻ വലിയ വലിയ വക്കീലന്മാർ തങ്ങളുടെ ശക്തി മുഴുവൻ പ്രയോഗിച്ചു. ജവാഹർലാൽ നെഹ്റുവരെ ബാരിസ്റ്ററന്മാരുടെ കറുത്ത വേഷത്തിൽ ഈ കേസിൽ അവർക്കുവേണ്ടി വാദിക്കുവാൻ ചെന്നു.

കേസിന്റെ വിവരങ്ങൾ പത്രങ്ങളിൽ വളരെ വിസ്തരിച്ചു പ്രസിദ്ധപ്പെടുത്തി. നേതാജിബോസിന്റെ ധീരതയുടെ ഉദാഹരണങ്ങൾ കേസിനിടയിൽ വായിച്ചറിഞ്ഞപ്പോൾ ജനങ്ങൾ അദ്ദേഹത്തിന്റെ ആരാധകരായിത്തീർന്നു. കുറെ ദിവസം കഴിഞ്ഞു 1946 ജനുവരിയിൽ അദ്ദേഹത്തിന്റെ ജന്മദിനം രാജ്യം ഒട്ടാകെ വളരെ ആഘോഷപൂർവ്വം കൊണ്ടാടി. കൽക്കത്തയിൽ ഉത്സാഹത്തിമിർപ്പുണ്ടായി. നേതാജി വാസ്തവത്തിൽ മരിച്ചുപോയെന്നുതന്നെ പലക്കും വിശ്വസിക്കാൻ കഴിഞ്ഞില്ല. ക്യാപ്ടൻ ഷാ നവാസ്ഖാൻ, ക്യാപ്ടൻ കണ്ണൂൽ ധില്ലൻ, ക്യാപ്ടൻ സഹഗൽ എന്നീ സ്വതന്ത്രഭാരതീയസേനയിലെ നേതാക്കന്മാരുടെ പേരുകൾ ഈ കേസു സംബന്ധിച്ച് എന്നും പത്രങ്ങളിൽ വന്നുകൊണ്ടിരുന്നു. ഇവർ ജനങ്ങളുടെ കണ്ണിലുണ്ണികളായിത്തീർന്നു.

അവസാനം സർക്കാർ സിംഹാസനം ഇളകി. കോടതിനിയമമനുസരിച്ചു സ്വതന്ത്രഭാരതീയസേനയിലെ ഈ നേതാക്കന്മാർക്കു നീണ്ട ജയിൽശിക്ഷ വിധിച്ചു. പക്ഷേ ജനങ്ങളുടെ കോപം ഭയന്നു സർക്കാർ ഇവരെ ഉടൻ വിട്ടയച്ചു. ജനങ്ങൾ ഘോഷയാത്രയായി ഇവരെ നാടുനീളെ കൊണ്ടുനടന്നു.

നേതാജി ഉണ്ടാക്കിയ 'ജയ്ഹിന്ദ്' എന്ന മുദ്രാവാക്യം അന്നു മുതൽ ഭാരതീയരുടെ ഏററവും പ്രിയപ്പെട്ട മുദ്രാവാക്യമായി ത്തീൎന്നു.

രാജ്യം മുഴുവൻ വീണ്ടും ഒരിക്കൽകൂടി ഹിംസാത്മകവിപ്ലവം ശക്തിപ്പെട്ടു. കൽക്കത്ത മുതലായ സ്ഥലങ്ങളിൽ കുറെദിവസത്തേക്കു വെള്ളക്കാർക്കു റോഡുകളിൽകൂടി നടക്കാൻ വയ്യാത്ത സ്ഥിതിയായി. വെള്ളക്കാരുടെ പോലീസു-പട്ടാളവണ്ടികളെ റോഡുകളിൽ തടഞ്ഞിട്ടു തീ വച്ചു നശിപ്പിച്ചു. ആളുകൾക്കു് പട്ടാളത്തിനെ തീരെ പേടി ഇല്ലാതായി. കൊച്ചുകുട്ടികൾപോലും വെള്ളക്കാരായ പട്ടാളക്കാരുടെ മുമ്പിൽ ചെന്നു അവരെ വെല്ലുവിളിക്കാൻ മടിച്ചില്ല.

വിപ്ലവത്തിൻെറ തീപ്പൊരികൾ വായുവിൽ പറന്നു തുടങ്ങിയപ്പോൾ ഭാരതീയ സൈന്യത്തിലും എതിർപ്പിൻെറ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. 1946 ഫെബ്രുവരിയിൽ നാവികസേനയിലെ ഭാരതീയ സൈനികർ എതിർപ്രവത്തനം ആരംഭിച്ചു. അനേകം ദിവസത്തേക്കു അവർ തങ്ങളുടെ ഇംഗ്ലീഷ് ഓഫീസർമാരെ അനുസരിച്ചില്ല. ബോംബെയിൽ അവർക്കു പിന്തുണയായി ജനങ്ങളും ഹർത്താൽ ആരംഭിച്ചു. ചിലർ സർക്കാർ കെട്ടിടങ്ങളും സ്വത്തുക്കളും കത്തിക്കുകയും കൊള്ളയടിക്കുകയും ചെയ്തു. പോലീസു വെടിവെച്ചു. ഇരുന്നൂറിൽപ്പരം ആളുകൾ കൊല്ലപ്പെട്ടു. സർദാർ പട്ടേൽ ഇടപെട്ടു ഇടയ്ക്കുവച്ചു കേന്ദ്രസർക്കാരും ഭാരതീയ നാവികസൈനികരും തമ്മിൽ ഒത്തുതീർപ്പ് ഉണ്ടാക്കിയിരുന്നില്ലെങ്കിൽ ആ ലഹള എത്രയോ കാലം നീണ്ടുപോകുമായിരുന്നു.

യുദ്ധം അവസാനിച്ചപ്പോഴേക്കും ഇംഗ്ലണ്ടിൽ വീണ്ടും പൊതുതെരഞ്ഞെടുപ്പു നടന്നു. അവിടെ ചർച്ചിലിനുപകരം ആററ്ലിയുടെ തൊഴിലാളികക്ഷി അധികാരത്തിൽ വന്നു. ഭാരതത്തിലും യുദ്ധത്തിനുമുമ്പുണ്ടായിരുന്ന സംസ്ഥാനസ്വയംഭരണം വീണ്ടും ഏൎപ്പെടുത്തി. സംസ്ഥാനകൗൺസിലുകളിലേക്കു പുതിയ തെരഞ്ഞെടുപ്പു നടന്നു. കോൺഗ്രസ്സ് വീണ്ടും എല്ലാ ശക്തിയോടുംകൂടി സംസ്ഥാനങ്ങളിൽ തങ്ങളുടെ മന്ത്രിസഭകൾ രൂപീകരിച്ചു. പക്ഷേ ഭാരതീയർ ഇനിയും ഈ അപൂൎണ്ണസ്വാതന്ത്ര്യംകൊണ്ടു തൃപ്തരാകുകയില്ലെന്നു ഇംഗ്ലീഷ് സർക്കാരിനു മനസ്സിലായി. അധികം താമസിച്ചാൽ വെള്ളക്കാർക്കു ഇവിടെ നിന്നു് അപമാനിതരായി പോകേണ്ടിവരുമെന്നു മാത്രമല്ല, സ്വതന്ത്രഭാരതം എന്നും ബ്രിട്ടൻെറ ബദ്ധശത്രുവായിത്തീരുകയും ചെയ്യും.



സർ സ്റ്റാഫോർഡ് ക്രിപ്സും ഗാന്ധിജിയും.

# ക്യാബിനററ് മിഷൻ

ഒടുവിൽ, ഭാരതത്തിനു സ്വരാജ്യം നൽകുന്ന കരടുരൂപം തയ്യാറാക്കാൻ ബ്രിട്ടീഷ് മന്ത്രിസഭയിലെ മൂന്നു അംഗങ്ങളെ ഇങ്ങോട്ടയച്ചു. പക്ഷെ, വെള്ളക്കാർ അനേകവർഷങ്ങളായി ഭാരതീയരുടെ ഇടയിലുണ്ടാക്കിയ വിടവു വർദ്ധിച്ചു അവരുടെ തന്നെ നിയന്ത്രണത്തിനു പുറത്തായിത്തീർന്നു. സവർണ്ണഹിന്ദുക്കളും അവർണ്ണഹിന്ദുക്കളും തമ്മിൽ വിടവുണ്ടാക്കാൻ ഇംഗ്ലീഷുകാർ വിതച്ച വിത്തു ഗാന്ധിജിയുടെ നിരാഹാരവും ഹരിജനപ്രസ്ഥാനവും കാരണം വളരുന്നതിനു മുമ്പു തന്നെ നശിച്ചു. പക്ഷെ ഹിന്ദു-മുസ്ലീം-ശത്രുത വർദ്ധിച്ചുതന്നെ വന്നു.

യുദ്ധത്തിനുശേഷം വെള്ളക്കാർ ഭാരതത്തിലെ കുഴഞ്ഞുമറിഞ്ഞ തങ്ങളുടെ നിലയിൽനിന്നു് മോചനം നേടാനായി എന്തെങ്കിലും മാർഗ്ഗം അന്വേഷിച്ചു. ബ്രിട്ടീഷ് മന്ത്രിസഭയിലെ അംഗങ്ങൾ ഭാരതത്തിൽ എത്തി. മുസ്ലീംലീഗു നേതാവ് ജിന്നാസാഹബ്ബ്, രാജ്യത്തെ രണ്ടായി വിഭജിക്കുന്നില്ലെങ്കിൽ ദില്ലിയിലെ കേന്ദ്രസക്കാരിൽ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും തുല്യസ്ഥാനം വേണമെന്നു ശഠിച്ചു. മുസ്ലിംമന്ത്രിമാർ മുഴുവൻ മുസ്ലീംലീഗുകാരുമായിരിക്കും. അതായതു് ജിന്നാസാഹബ്ബിൻെറ ആളുകൾ.

കോൺഗ്രസ്സ് ഇതെങ്ങനെ സമ്മതിക്കും? അവർ കോൺഗ്രസ്സിനെ ഹിന്ദുക്കളുടെ സംഘടനയായി മാത്രം കരുതിയില്ല. ഒപ്പം കോൺഗ്രസ്സിലെ മുസ്ലീങ്ങളെ വഞ്ചിക്കാനും പററില്ല.

ബ്രിട്ടീഷ് മന്ത്രിസഭയിലെ മൂന്നു മന്ത്രിമാരും പരിഹാരം കാണാൻ, ഇവിടെ വന്നു കിണഞ്ഞുപരിശ്രമിച്ചു. പക്ഷേ ജിന്നാസാഹബ്ബിനെ സമ്മതിപ്പിക്കാൻ കഴിഞ്ഞില്ല.

സ്വരാജ്യം എങ്ങനെയുള്ളതാവണം, അതിൻെറ രൂപം എന്തായിരിക്കണം, ദില്ലിയിലെ കേന്ദ്രസർക്കാരിൽ രാജ്യത്തു എങ്ങുമുള്ള ആളുകൾക്കു എന്തു പ്രാതിനിധ്യം വേണം—ഇക്കാര്യങ്ങളൊക്കെ നിശ്ചയിക്കാനായി ഇംഗ്ലീഷ്സർക്കാർ അപ്പോൾ ഒരു നിയമനിർമ്മാണസഭ രൂപീകരിക്കാൻ തീരുമാനിച്ചു. ഈ സഭ സ്വരാജ്യത്തിൻെറ പൂർണ്ണരൂപം തയ്യാറാക്കുന്നതുവരെ ദില്ലിയിലെ കേന്ദ്രഭരണം നടത്താൻ ഒരു മന്ത്രിസഭ വൈസ്രോയിയെ സഹായിക്കുമെന്നും നിശ്ചയിച്ചു.

കോൺഗ്രസ്സ് ഈ തീരുമാനങ്ങൾ സ്വീകരിച്ചു. പക്ഷേ ജിന്നാസാഹബ്ബ് തന്റെ മുമ്പത്തെ വ്യവസ്ഥകളിൽ ഉറച്ചുനിന്നു. ഇംഗ്ലീഷ്സർക്കാർ തന്നെ പൂർണ്ണമായും തൃപ്തിപ്പെടുത്താതെതന്നെ ഈ രാജ്യം വിട്ടുപോകുമെന്നു അദ്ദേഹത്തിനു സംശയം തോന്നിയപ്പോൾ സർക്കാരിനെ ഭയപ്പെടുത്താനും കീഴ്പ്പെടുത്താനുമായി അദ്ദേഹം 1946 ആഗസ്റ്റ് 16 രാജ്യത്തെങ്ങുമുള്ള മുസ്ലീങ്ങൾക്കു 'പ്രത്യക്ഷസമര ദിവസ'മായി പ്രഖ്യാപിച്ചു. ഈ പ്രത്യക്ഷസമരം അഥവാ തുറന്ന യുദ്ധം തല്ക്കാലം സർക്കാരിനു എതിരായി അല്ലായിരുന്നു, പിന്നെയോ കോൺഗ്രസ്സിനു എതിരായുള്ള യുദ്ധപ്രഖ്യാപനമായിരുന്നു— ഹിന്ദു-മുസ്ലീം ലഹളയുടെ ആരംഭവും.

ഹിന്ദു-മുസ്ലീം ഐക്യത്തിനു വേണ്ടി ഗാന്ധിജിയും കോൺഗ്രസ്സും വർഷങ്ങളായി പരിശ്രമിച്ചതു ആ ഒരു ദിവസംകൊണ്ടു തകർന്നു നശിച്ചു.

പിന്നെ എന്തു പറയാൻ? രാജ്യം ഒട്ടാകെ കാട്ടുതീപോലെ ഹിന്ദു-മുസ്ലീം ലഹള വ്യാപിച്ചു. ആദ്യം കൽക്കത്തയിൽ ഭയങ്കര രക്തച്ചൊരിച്ചിലുണ്ടായി, പിന്നെ മുസ്ലീങ്ങൾ കൂടുതലുള്ള ബംഗാളിലെ ഡാക്കയും നവോഖാലിയുംപോലുള്ള ജില്ലകളിൽ ഹിന്ദുക്കളെ സംഹരിച്ചുതുടങ്ങി. ബീഹാർപോലെ ഹിന്ദുക്കൾ അധികമുള്ള സ്ഥലങ്ങളിൽ തിരിച്ചു മുസ്ലീങ്ങളെയും. ജിന്നാസാഹബ്ബ് ദൂരെ മാറിനിന്നു ഈ തമാശ കണ്ടുകൊണ്ടിരുന്നു. ഗാന്ധിജിയും, ജവഹർലാൽ നെഹ്റുവും, രാജേന്ദ്രപ്രസാദും പോലുള്ള കോൺഗ്രസ്സ് നേതാക്കന്മാർ മാത്രം മുസ്ലീങ്ങളെ ഹിന്ദുക്കളിൽനിന്നും രക്ഷപ്പെടുത്താൻ അശ്രാന്തപരിശ്രമം ചെയ്തു.

വൈസ്രോയി വേവൽ പ്രഭു, നിവൃത്തിയില്ലാതെ വന്നപ്പോൾ ജിന്നാസാഹബ്ബിനെ ഒഴിവാക്കി കോൺഗ്രസ്സിന്റെ മാത്രം ഉപദേശമനുസരിച്ച് ദില്ലിയിലെ കേന്ദ്രമന്ത്രിസഭാംഗങ്ങളുടെ പേരുകൾ പ്രഖ്യാപിച്ചു. ജവാഹർലാൽ നെഹ്റു നേതാവും സർദാർ പട്ടേൽ, രാജേന്ദ്രപ്രസാദ്, രാജഗോപാലാചാരി തുടങ്ങിയ മുതിർന്ന കോൺഗ്രസ്സ് നേതാക്കൾ അംഗങ്ങളുമായി. ജിന്നാസാഹബ്ബിന്റെ തന്ത്രം ഫലിക്കാതെ വന്നപ്പോൾ നിവൃത്തിയില്ലാതെ അദ്ദേഹവും തലകുനിച്ചു. നെഹ്റുവിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭയിൽ മാററങ്ങൾ വരുത്തി മുസ്ലീംലീഗിലെ കുറെ മന്ത്രിമാരെ കൂടി ഉൾപ്പെടുത്തി.



ജിന്നാ സാഹബ്ബ് പിന്നെ മറെറാരു സൂത്രം പ്രയോഗിച്ചു. മന്ത്രിസഭാനേതാവായ നെഹ്റുവിനെ അനുസരിക്കരുതെന്നും, മന്ത്രിസഭയിലെ ഭൂരിപക്ഷം അംഗങ്ങളുടെ തീരുമാനങ്ങൾ നടപ്പാക്കരുതെന്നും അദ്ദേഹം മുസ്ലീംലീഗു മന്ത്രിമാരെ അനുശാസിച്ചു. എല്ലാ സർക്കാർ ചെലവുകളും അംഗീകരിക്കേണ്ട ധനകാര്യവകുപ്പു മുസ്ലീംലീഗു മന്ത്രി ലിയാക്കത്ത് അലിഖാനായിരുന്നു. കോൺഗ്രസ്സ് മന്ത്രിമാർ മുഖാന്തിരം ആവശ്യപ്പെട്ട തുകകൾ അദ്ദേഹം അനുവദിക്കാതെ വന്നപ്പോൾ കാര്യമാകെ കുഴപ്പത്തിലായി. പുതിയ നിയമങ്ങൾ ഉണ്ടാക്കാൻ ഡോ. രാജേന്ദ്രപ്രസാദിന്റെ അധ്യക്ഷതയിൽ ഭരണഘടനാസമിതി ചേർന്നപ്പോൾ അതിലെ മുസ്ലീംലീഗുപ്രതിനിധികൾ മാറി തങ്ങളുടെ വ്യവസ്ഥകളിൽ ഉറച്ചുനിന്നു.

ജവാഹർലാൽ നെഹ്റു എല്ലാ കാര്യങ്ങളും വൈസ്രോയിയോടു പറഞ്ഞു. ലണ്ടനിൽ ബ്രിട്ടീഷ് പ്രധാനമന്ത്രിക്കും അദ്ദേഹം എഴുതി. നിവൃത്തിയില്ലാതെ അദ്ദേഹം രാജിവയ്ക്കുവാൻ തീരുമാനിച്ചു.



മൌണ്ട്ബാററൺ പ്രഭുവും പത്നിയും ഗാന്ധിജിയോടൊപ്പം

ബ്രിട്ടീഷ് സർക്കാർ ആകെ പരിഭ്രമിച്ചുപോയി. വേവൽ പ്രഭുവിനോട് രാജിവെയ്ക്കാനാവശ്യപ്പെട്ടു. മൗണ്ട്ബാററൺ പ്രഭുവിനെ വൈസ്രോയിയാക്കി ഭാരതത്തിലേക്കു അയച്ചു. വെള്ളക്കാർ ഏതാനും മാസങ്ങൾക്കകം ഭാരതം വിട്ടുപോകുമെന്നും ഒപ്പം പ്രഖ്യാപിച്ചു. ഇനിയും അവർ ഭാരതത്തിൽ കഴിഞ്ഞുകൂടുക ബുദ്ധിമുട്ടായിത്തീർന്നു. സ്വാതന്ത്ര്യസമരം നിൽക്കുന്ന ലക്ഷണം കണ്ടില്ല. ജിന്നാ സാഹബ്ബ് ഒരുപ്രകാരത്തിലും തന്റെ ശാഠ്യം ഉപേക്ഷിക്കുന്ന മട്ടു കാണിച്ചില്ല. അവസാനം ഭാരതത്തിലെ ഒടുവിലത്തെ വൈസ്രോയിയായ മൗണ്ട്ബാററൺ പ്രഭു തയ്യാറാക്കിയ പദ്ധതി അനുസരിച്ചു രാജ്യത്തെ രണ്ടാക്കി മുറിച്ചിട്ടു വെള്ളക്കാർ പോകാൻ തയ്യാറെടുത്തു.

രാജ്യം മുഴുവൻ ദുഃഖം വ്യാപിച്ചു. കോൺഗ്രസ്സ് ജയിച്ചില്ല; മുസ്ലിം ലീഗ് ജയിച്ചില്ല. രാജ്യം ഒന്നിച്ചുനിന്ന് ഹിന്ദു-മുസ്ലീങ്ങൾ സഹോദരന്മാരെപ്പോലെ കഴിയുമെന്ന ഗാന്ധിജിയുടെ പ്രതീക്ഷയോ ജിന്നാ സാഹബ്ബിന്റെ പിടിവാശിയോ ഫലിച്ചില്ല. അദ്ദേഹത്തിനു കിട്ടിയ പാകിസ്ഥാൻ രണ്ടു ഭാഗങ്ങളായി വിഭജിച്ചിരുന്നെന്നു മാത്രമല്ല, അവ രണ്ടും തമ്മിൽ 1500 മൈൽ ദൂരം ഉണ്ടായിരുന്നു. ഇങ്ങിനെയൊരു പാകിസ്ഥാൻ അദ്ദേഹം സങ്കല്പിച്ചിരുന്നതുപോലുമില്ല.

കോൺഗ്രസ്സിനു വളരെ കയ്പുള്ള അനുഭവമായിരുന്നു ഇതു്. പക്ഷെ ജിന്നാ സാഹബ്ബിന്റെ നയങ്ങൾകൊണ്ടു രാജ്യം മുഴുവൻ ഉള്ള മുസ്ലീങ്ങൾ ഹിന്ദുക്കളെ മനസ്സുകൊണ്ടു വെറുത്തു. തന്മൂലം കോൺഗ്രസ്സിന്റെ മുമ്പിൽ മററു മാർഗ്ഗമൊന്നും ഇല്ലാതായി.

വടക്കുപടിഞ്ഞാറൻ അതിർത്തിപ്രദേശത്തെ പഠാന്മാരെ അവരുടെ ആഗ്രഹത്തിന്നെതിരായി പാകിസ്ഥാനിൽ ചേർത്തു കോൺഗ്രസ്സിന്നു വളരെ ദുഃഖകരമായ ഒരു കാര്യമായിരുന്നു. ഇതു തടയാൻ കോൺഗ്രസ്സിനു ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. അതിർത്തിഗാന്ധി ഖാൻ അബ്ദുൾ ഗഫാർ ഖാനെ ജിന്നാസാഹബ്ബ് തന്റെ ഏററവും വലിയ ശത്രുവായിക്കരുതിയിരുന്നു. കാരണം അതിർത്തിസംസ്ഥാനത്തെ മുസ്ലീങ്ങൾ കോൺഗ്രസ്സിന്റെ കൂടെയായിരുന്നു. സ്വാതന്ത്ര്യം നേടുന്നതുവരെ അതിർത്തിഗാന്ധിയുടെ ജ്യേഷ്ഠസഹോദരൻ ഡോ: ഖാൻ സാഹബ്ബ്തന്നെയായിരുന്നു അവിടത്തെ മുഖ്യമന്ത്രിയും.

## സ്വാതന്ത്ര്യദിനം: 1947 ആഗസ്റ്റ് 15

അവസാനം ആ ദിവസം വന്നെത്തി. 1947 ആഗസ്റ്റ് 15-നു ഭാരതം രണ്ടു സ്വതന്ത്രരാഷ്ട്രങ്ങളായി വിഭജിക്കപ്പെട്ടു. ഭാരതീയർ രാജ്യത്തെ



രാജഗോപാലാചാരി — അവസാനത്തെ ഗവർണർ ജനറൽ

വിഭജിച്ചതിൽ ദുഃഖിതരായിരുന്നെങ്കിലും സ്വാതന്ത്ര്യം കിട്ടിയതിൽ സന്തുഷ്ടരായിരുന്നു. വിദേശികളിൽനിന്നും രാജ്യം സ്വതന്ത്രമാകമെന്നും, സ്വാതന്ത്ര്യസമരത്തിന്റെ പ്രതീകമായ നമ്മുടെ ദേശീയപതാക രാജ്യം മുഴുവനുമുള്ള സർക്കാർ മന്ദിരങ്ങളിൽ പാറികളിക്കമെന്നും ഏറെയാരും സങ്കല്പിക്കകപോലും ചെയ്തിരുന്നില്ല.

ആഗസ്റ്റ് 14-നും 15-നും ഇടയ്ക്കുള്ള അർദ്ധരാത്രിയിൽ നയിദില്ലിയിൽ ജവാഹർലാൽ നെഹ്റു സ്വതന്ത്രഭാരതത്തിലെ ആദ്യത്തെ പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞചെയ്തു ആഗസ്റ്റ് 15-ാം തീയതി ലക്ഷോപലക്ഷം സ്ത്രീ-പുരുഷന്മാരുടെ ഹർഷധ്വനികൾക്കും ഉത്സാഹപ്രകടനങ്ങൾക്കും ഇടയിൽ അദ്ദേഹം ദില്ലിയിലെ ഐതിഹാസികമായ ചുവപ്പുകോട്ടയിൽ സ്വതന്ത്രഭാരതത്തിന്റെ അടയാളമായി ത്രിവർണ്ണപതാക ഉയർത്തി. ഏതൊരു പതാകയുടെ ഗാനവും പാടിക്കൊണ്ടു ആയിരകണക്കിനു രാജ്യസ്നേഹികൾ ജീവത്യാഗംചെയ്യുകയും, ജയിലിൽ പോകുകയും ലാത്തിഅടി കൊള്ളുകയും വെടിയേല്ക്കുകയും ചെയ്തുവോ അതേ പതാക.

''ഝംഡാ ഊംചാ രഹേ ഹമാരാ,
വിജയീ വിശ്വ തിരംഗാ പ്യാരാ.
സദാശക്തി ബർസാനേ വാലാ
പ്രേമ സുധാ സർസാനേ വാലാ
വീരോം കോ ഹർഷാനേ വാലാ
മാതൃഭൂമി കാ തൻ മൻ സാരാ.''

സ്വാതന്ത്ര്യദിനത്തിൽ ബോംബെയിലെ ഗേറ്റ് വേ ഓഫ് ഇൻഡ്യ





രാജ്യമെങ്ങും ആനന്ദോത്സവം നടന്നു. ഘോഷയാത്രകൾ, സല്ക്കാരങ്ങൾ, രാത്രിയിൽ ദീപാവലിയെക്കാൾ കമനീയമായ ദീപാലങ്കാരം... അനേകദിവസത്തേക്കു ഈ ആനന്ദോത്സവം നീണ്ടുനിന്നു. അനേകരാത്രികൾ പ്രകാശത്തിൽ കളിച്ചുനിന്നു.

# ഭാരത റിപ്പബ്ളിക്ക്

## ഫെഡറൽ മതേതരരാഷ്ട്രം




സ്ഥാനമാനവും സന്ദർഭവും ഒരേപോലെ നേടാനും.

വ്യക്തിസ്വാതന്ത്ര്യവും ദേശീയൈക്യവും സ്ഥാപിക്കാൻ സാഹോദര്യം വളർത്താനും.

ദൃഢവിശ്വാസത്തോടെ ഞങ്ങളുടെ ഈ നിയമനിർമ്മാണസഭയിൽ 1949 നവമ്പർ 26-ാം തിയതി ഈ ഭരണഘടന അംഗീകരിക്കുകയും അധികാരപ്പെടുത്തുകയും അർപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

പക്ഷെ ഗാന്ധിജി ഈ ആഘോഷങ്ങളിൽനിന്നൊക്കെ വളരെ അകന്ന ഹിന്ദുക്കളുടെയും മുസ്ലിങ്ങളുടെയും ഇടയിൽ മൈത്രി വർദ്ധിപ്പിക്കവാൻ ശ്രമിക്കുകയായിരുന്നു. അദ്ദേഹം ഒരു വ്രതം എടുത്തു. ജീവിച്ചിരിക്കുന്നിടത്തോളം കാലം ഭാരതത്തിലെയും പാകിസ്ഥാനിലെയും ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും ഇടയിൽ സ്നേഹം വളർത്താൻ പ്രയത്നിച്ചുകൊണ്ടിരിക്കും — ഈ പ്രവൃത്തിയിൽ തന്റെ ജീവൻ അർപ്പിക്കേണ്ടിവന്നാലും സാരമില്ല.

ഒടുവിൽ ഏതാനും മാസങ്ങൾക്കുശേഷം 1948 ജനുവരി 30-ാം തീയതി ദില്ലിയിൽവച്ചു അദ്ദേഹം തന്റെ പ്രാണൻ ത്യജിച്ചു.

പുതുതായി സ്വാതന്ത്ര്യം നേടിയ നമ്മുടെ രാഷ്ട്രത്തിന്റെ മുമ്പിൽ ഇതു ഒരു വല്ലാത്ത നിമിഷമായിരുന്നു. ഗാന്ധിജിയുടെ മാർഗ്ഗനിർദ്ദേശം നമുക്ക ഏററവും അധികം ആവശ്യമായ സന്ദർഭത്തിൽ അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞു. പക്ഷേ രാജ്യത്തെ മററു നേതാക്കന്മാർ ഈ ദുർഘടഘട്ടത്തെ ധൈര്യവും ശക്തിയും കൊണ്ടു നേരിട്ടു. പുതുതായി ലഭിച്ച സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുവാൻ അവർ കഠിനശ്രമത്തിലേർപ്പെട്ടു.

നിയമനിർമ്മാണസഭ രാഷ്ട്രത്തിനു പുതിയ ഭരണഘടന ഉണ്ടാക്കിക്കൊണ്ടിരുന്നു. ഭാരതത്തിലെ നാട്ടുരാജ്യങ്ങൾ ക്രമേണ പുതിയ ഭാരതരാഷ്ട്രത്തിലെ അംഗങ്ങളായി ചേർന്നു. ഭാരതത്തിൽ ചേരുകയല്ലാതെ അവക്കു മററു മാർഗ്ഗമില്ലായിരുന്നു.

പുതിയ ഭരണഘടന തയ്യാറായി. 1950 ജനുവരി 26-നു അതു നിലവിൽ വന്നു. ഭാരതം സ്വതന്ത്രപരമാധികാര ജനാധിപത്യ റിപ്പബ്ലിക്കായി തീർന്നു. കേന്ദ്രസർക്കാർ ദേശീയസർക്കാരായി. പ്രാദേശികസർക്കാരുകൾ സംസ്ഥാനസർക്കാരുകളുമായി.

ഡോ: രാജേന്ദ്രപ്രസാദിനെ ഭാരതറിപ്പബ്ളിക്കിലെ പ്രഥമ രാഷ്ട്രപതിയായും ജവാഹർലാൽ നെഹ്റുവിനെ പ്രഥമ പ്രധാനമന്ത്രിയായും തിരഞ്ഞെടുത്തു.

ദേശീയചിഹ്നം — സ്വതന്ത്രഭാരതത്തിനു സ്വന്തം ദേശീയചിഹ്നവും തിരഞ്ഞെടുക്കണമായിരുന്നു. അശോകസ്തംഭത്തിലെ സിംഹങ്ങളുടെ തലഭാഗമാണു് മാതൃകയായി തിരഞ്ഞെടുത്തതു്. 4 സിംഹങ്ങൾ പുറംചേർന്നിരിക്കുന്ന ചിത്രം. ഗൗതമബുദ്ധൻ തന്റെ ശിഷ്യന്മാർക്കു ആദ്യമായി ഉപദേശം നൽകിയ സ്ഥാനത്തു് അശോകൻ സ്ഥാപിച്ച സ്തംഭമാണതു്. രാഷ്ട്രീയചിഹ്നത്തിൽ മൂന്നു സിംഹങ്ങളെ മാത്രമേ കാണാനുള്ളു. അവയുടെ താഴെ 'സത്യമേവ ജയതെ' എന്നു എഴുതിയിട്ടുണ്ടു്. സത്യം ജയിക്കട്ടെ എന്നാണു് അതിന്റെ അർത്ഥം.

**ദേശീയ പതാക** — സ്വാതന്ത്ര്യസമരകാലത്തു് ജനങ്ങൾക്ക പ്രേരണ നൽകിയ ആ ത്രിവർണ്ണപതാക തന്നെ ദേശീയപതാകയായി സ്വീകരിച്ചു. അതിന്റെ രൂപം അല്പം ഒന്നു മാററി. ചർക്കയുടെ സ്ഥാനത്തു് അശോകചക്രമായി. പതാകയുടെ മുകളിൽ ചുവപ്പുനിറവും നടുക്ക വെള്ളനിറവും താഴെ പച്ചനിറവുമാണു്. നടുവിൽ ചേർത്തിട്ടുള്ള അശോകചക്രത്തിന്റെ നിറം കടുംനീലയാണു്. അതിൽ 24 കാലുകളുണ്ടു്.

**രാഷ്ട്രീയഗാനം** — രവീന്ദ്രനാഥടാഗോറിന്റെ 'ജനഗണമന' എന്ന ഗീതം ദേശീയഗാനമായി തിരഞ്ഞെടുത്തു. ഈ പാട്ടു ആദ്യമായി 1911 ഡിസംബർ 27-ാം തിയതി കൽക്കത്തയിലെ നാഷണൽ കോൺഗ്രസ്സു് സമ്മേളനത്തിൽ പാടിയതാണു്.

ജനഗണമന അധിനായക ജയഹേ
ഭാരത ഭാഗ്യ വിധാതാ.
പഞ്ചാബു സിന്ധു ഗുജറാത്തു് മറാഠാ
ദ്രാവിഡ ഉത്കല ബംഗ,
വിന്ധ്യ ഹിമാചല യമുനാ ഗംഗാ
ഉച്ഛല ജലധി തരംഗ,
തവ ശുഭ നാമേ ജാഗേ
തവ ശുഭ ആശിഷ മാംഗേ
ഗാഹേ തവ ജയ ഗാഥാ.
ജനഗണ മംഗള ദായക ജയഹേ
ഭാരതഭാഗ്യ വിധാതാ.
ജയ്ഹേ, ജയ്ഹേ, ജയ്ഹേ
ജയ ജയ ജയ ജയഹേ.

Printed at: Saraswati Art Printers, 8247/2, New Anaj Mandi, Delhi-110006

# ഈ പരമ്പരയിലെ പുസ്തകങ്ങൾ

| | രചനയും ചിത്രണവും: |
|---|---|
| ബാപ്പു (മഹാത്മാഗാന്ധിയുടെ സചിത്ര ജീവചരിത്രം രണ്ടു ഭാഗങ്ങളിൽ) | എഫ്. സി. ഫ്രീറസ് |
| പക്ഷി നിരീക്ഷണം | ജമാൽ ആരാ |
| നമ്മുടെ നദികളുടെ കഥ (ഒന്നാം ഭാഗം) | ലീലാമജുംദാർ |
| ഹിമാലയത്തിന്റെ കൊടുമുടിയിലേയ്ക്ക് | ബ്രിഗേ: ഗ്യാൻസിംങ് |
| പ്രകാശത്തിന്റേയും ഉല്ലാസത്തിന്റേയും കഥകൾ | മനോജ്ദാസ് |
| നമ്മുടെ തീവണ്ടികൾ | ജഗ്ജിത് സിംങ് |
| അവർ കണ്ട ഇന്ത്യ | കെ. സി. ഖന്ന |
| നമുക്കൊരു നാടകം കളിക്കാം | ഉമാ ആനന്ദ് |
| മാർജ്ജാരകുടുംബം | എം. ഡി. ചതുർവേദി |
| പണ്ടൊരു കാലത്ത്....(രണ്ടു ഭാഗങ്ങൾ) | എം. ചോക്സി & പി. എം. ജോഷി |
| രോഹന്തനും നന്ദിയനും | കൃഷ്ണ ചൈതന്യ |
| ബഡാ പാനി | — ലീലാ മജുംദാർ |
| സനാതനകഥകൾ | — രാന്താ ബ്രഹ്മചാരി |
| വീരകഥകൾ | — രാജേന്ദ്ര അവസ്ഥി |
| ലോകത്തിന്റെ മുഖഛായ മാററിയ കണ്ടുപിടുത്തങ്ങൾ (രണ്ടു ഭാഗങ്ങളിൽ) | മീർനജാബത് അലി |
| സ്വരാജ്യത്തിന്റെ കഥ (രണ്ടാം ഭാഗം) | — സുമംഗൽ പ്രകാശ് |
| തപാൽ മുദ്രകളുടെ അത്ഭുത കഥ | എസ്. പി. ചാറററ്ജി |
| ഹോക്കി: ഇന്ത്യയിൽ | ശാന്ദിന്ദുസന്യാൽ |
| അയോദ്ധ്യയിലെ രാജകുമാരൻ | ഹൻസാ മേത്താ |
| സോനയുടെ ധീരകൃത്യങ്ങൾ | താരാ തിവാരി |
| പൂവും തേനീച്ചയും | അശോക് ദാവർ |
| എല്ലാവരുടേയും കൂട്ടുകാരൻ എല്ലാവർക്കുംചങ്ങാതി | — ഉമാശങ്കർ ജോഷി |
| ഒളിമ്പിക്സും അതിന്റെ നായകന്മാരും | മെൽവിൽ ഡിമെല്ലോ |
| നമ്മുടെ നദികളുടെ കഥ (രണ്ടാം ഭാഗം) | — അഴ. വള്ളിയപ്പ |
| സർവ്വകാലത്തേക്കുമുള്ള സദ്ഗ്രന്ഥങ്ങൾ | — മനോജ്ദാസ് |
| മരങ്ങളുടെ ലോകം | — റസ്കിൻ ബോണ്ട് |
| മോറ | — മുൽക്ക്രാജ്ആനന്ദ് |
| ബാലകഥാശാഖി | — സുഗതകുമാരി |
| ഈ ലോകം എനിക്ക് ഇഷ്ടമാണ് | — ജയന്തി മനോകരൻ |

ഈ പുസ്തകങ്ങൾ എല്ലാ ഭാരതീയഭാഷകളിലും കിട്ടുന്നതാണ്